Registered No. M—770.

210

പുസ്തകം ൧൮] [ലക്കം ൨

൧൯൦൯—ന്നു ൧൦൮൪ കുംഭം

# മലങ്കര ഇടവക പത്രിക.

## മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു്.
[മാർ പൌലൂസ്]

സംഗതി വിവരങ്ങൾ.



Mar Thoma Press
Kottayam.

പ്രസിദ്ധകൻ റവി. ജി. കൊച്ചുമ്മൻ.

## ☞ നോട്ടീസ്.

ഈ നോമ്പിനു മുൻപു നമസ്കാരപുസ്തകം അടിച്ചിറക്കുന്നതിനു വേണ്ടിയുള്ള ബദ്ധപ്പാടിൽ ഇരുന്നതുകൊണ്ടും സിമ്മനാരിവക ൮൨-ലെ കണക്കു അടിച്ചുതീരുന്നതിനുണ്ടായ താമസംകൊണ്ടും പത്രിക ഇറക്കുന്നതിനു അസാധാരണയായ താമസം വന്നുപോയിട്ടുള്ളതാണ. ഈ വാസ്തവം അറിഞ്ഞു മാന്യ വായനക്കാർ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു. ഇപ്പോൾ മകരം, കുംഭം എന്നീ മാസങ്ങളിലെ പത്രിക ഒരുമിച്ചു അയക്കുന്നു. മേലാൽ കൃത്യസമയത്തുതന്നെ പത്രിക ഇറക്കുന്നതാണ. അതിനാൽ മാന്യ ലേഖകന്മാർ ലേഖനങ്ങൾ അതാതു മാസം ൧൫-ാം തീയതിക്കകം അയച്ചുതരണമെന്നും പത്രവരിക്കാർ കുടിശ്ശിഖയ്ക്കിടവരുത്താതെ വരിപ്പണം ക്രമമായി അയച്ചുതരണമെന്നും സവിനയം തിര്യപ്പെടുത്തുന്നു.

എന്നു മാനേജർ.

---

### പത്രവരി അടച്ചവരുടെ പേരുവിവരം.

| | അവർകൾ. | രൂ. | ച. | കാ. |
|---|---|---|---|---|
| കായംകുളം കട്ടച്ചിറ കുളത്തിങ്കൽ കൊച്ചുകുഞ്ഞു | " | ൧ | ൦ | ൦ |
| പത്തനംതിട്ട കെ. എം. വറുഗീസു | " | ൧ | ൧൪ | ൦ |
| കുമ്പുകാട്ടു കുഞ്ഞൻ വാദ്ധ്യാർ | " | ൨ | ൦ | ൦ |
| കോന്നി വേദവായനസംഘം സിക്രട്ടെറി മുണ്ടിക്കോയിക്കൽ കൊച്ചുകുഞ്ഞു | " | ൧ | ൧൪ | ൦ |
| ഓമല്ലൂർ ബ: പള്ളിയോഗം | | ൧ | ൧൪ | ൦ |
| ടി. ബ: വടക്കേടത്തു മേമുറിയിൽ ശീവറുഗീസു കത്തനാർ | " | ൨ | ൦ | ൦ |
| ടി വടക്കേതിൽ ശീവറുഗീസു | " | ൧ | ൧൪ | ൦ |
| ബ: പീടികയിൽ അച്ചൻ | " | ൧ | ൧൨ | ൮ |
| കൈപ്പട്ടൂർ തേരകത്തു കൊച്ചുകോശി | " | ൧ | ൧൪ | ൦ |
| തെരുവിൽ നെടുമ്പ്രം കോരുള | " | ൧ | ൦ | ൦ |
| മടത്തിൽ ശീവറുഗീസു വാദ്ധ്യാർ | " | ൧ | ൧൪ | ൦ |
| ബ കൈപ്പട്ടൂർ പള്ളിയോഗം | | ൧ | ൧൪ | ൦ |
| കാരൂർ ചന്തയിൽ കച്ചവടം അണ്ടിച്ചെരി തോമ്മാ | " | ൧ | ൦ | ൦ |
| മാങ്കാംകുന്നു ബ പള്ളിയോഗം | " | ൧ | ൧൪ | ൦ |
| വാഴമട്ടം ബ: പള്ളിയോഗം | " | ൧ | ൧൪ | ൦ |
| ബ മല്ലശ്ശേരി പള്ളിയോഗം | " | ൦ | ൧൪ | ൦ |
| ബ കാരിച്ചാൽ പള്ളിയോഗം | | ൧ | ൧൪ | ൦ |
| ബ: കരുവാററ പള്ളിയോഗം | | ൬ | ൧൦ | ൮ |
| കരിപ്പുഴ കാരണത്തു മൂത്തകുഞ്ഞു | " | ൧ | ൧൨ | ൮ |
| ബ: കാർത്തികപ്പള്ളി പള്ളിയോഗം | | ൧ | ൧൪ | ൦ |
| ബ. ചേപ്പാട്ടു പള്ളിയോഗം | | ൧ | ൧൪ | ൦ |
| ബ അരാഴി പള്ളിയോഗം | | ൨ | ൨ | ൮ |
| ചേപ്പാട്ടു പായിപ്പാ ചെറിയാൻ ശീവറുഗീസു | " | ൨ | ൦ | ൦ |
| കാർത്തികപ്പള്ളി ചിറമേൽ കൊച്ചിട്ടിച്ചാണ്ടി | " | ൨ | ൦ | ൦ |
| കായംകുളം വടക്കേത്തലയ്ക്കൽ കൊച്ചുകോശി | " | ൧ | ൧൪ | ൦ |
| കൃഷ്ണപുരം മുൻസിപ്പുകോട്ടുവക്കീൽ കൊച്ചുകോശി | " | ൧ | ൧൪ | ൦ |
| കായംകുളം കോട്ടയ്ക്കാട്ടു ചെറിയാൻ | " | ൧ | ൦ | ൦ |
| ടി. പീടികയിൽ ചെറിയാൻ | " | ൧ | ൧൪ | ൦ |
| മാവേലിക്കര ഇടിച്ചാണ്ടിപ്പറമ്പിൽ കുഞ്ഞുപോത്ത | " | ൧ | ൧൪ | ൦ |
| ടി. പാലമൂട്ടിൽ കുഞ്ഞേനാ | " | ൧ | ൧൨ | ൮ |

# മലങ്കര ഇടവകപത്രിക

പുസ്തകം ൧൪ | ൧൯൦൯ കുംഭം | ലക്കം ൨

## നോമ്പ്. *

(കൽക്കത്തായിൽനിന്ന)

"മണവാളൻ അവരിൽനിന്ന എടുക്കപ്പെടുന്ന നാളുകൾ വരും. അപ്പോൾ അവർ ഉപവസിച്ചുകൊള്ളും." (ശ്രു. മത്താ. ൯. ൧൫)

നമുക്ക നോമ്പിന്റെ കാലം ഏററവും സമീപിച്ചിരിക്കുന്നു. നോമ്പിനു മുമ്പുള്ള ഈ ദിവസങ്ങളിൽ അതിൽ നേടേണ്ടുന്ന സംഗതി എന്തെന്നും അതിനുള്ള മാൎഗ്ഗമേതെന്നും നാം ആലോചിക്കുന്നതു വളരെ ഗുണപ്രദം തന്നെ.

ഉപവാസം നോമ്പിന്റെ ഒരുപ്രത്യേക ലക്ഷണമാകയാൽ, ഇന്നു നിങ്ങളുടെ മുമ്പാകെ കാണിപ്പാൻ ഞാൻ ആഗ്രഹിക്കുന്നതു പ്രത്യേകമായി മൂന്നു സംഗതികളാകുന്നു. ൧. നോമ്പുദിവസങ്ങളിൽ ഉപവസിക്കുന്നതിനുള്ള ആധാരം. ൨. ഉപവാസത്തിന്റെ സ്വഭാവം. ൩. അതിന്റെ ഉദ്ദേശം.

൧. എന്റെ പ്രസംഗവാക്യം ഉപവാസത്തിനുള്ള ഒരുപ്രധാനയാധാരമാണു". യോഹന്നാന്റെ ശിഷ്യന്മാർ യേശുവിന്റെ അടുക്കൽ വന്നു "പരിശുദ്ധന്മാരും ഞങ്ങളും പലപ്പോഴും ഉപവസിക്കുന്നു. എന്നാൽ നിന്റെ ശിഷ്യന്മാർ ഉപവസിക്കാത്തതു എന്തുകൊണ്ടു?" എന്നു ചോദിച്ചപ്പോൾ യേശു അവരോടു പറയുന്നു. "മണവാളൻ തങ്ങളോടുകൂടിയുള്ളപ്പോൾ മണവറപ്പിള്ളേർക്ക ഉപോഷിപ്പാൻ കഴിയുമോ? എന്നാൽ മണവാളൻ തങ്ങളിൽനിന്നെടുക്കപ്പെടുന്ന നാളുകൾ വരും, അപ്പോൾ അവർ ഉപവസിച്ചുകൊള്ളും.

൨: സഭയിൽ ഏററവും പുരാതനകാലത്തു ഉയിൎപ്പിനു മുമ്പുള്ള ശനിയാഴ്ചയും വെള്ളിയാഴ്ചയുടെ ഒരു ഭാഗവുമുൾപ്പെടെ ൪൦ മണിക്കൂറുനേരത്തേക്കുള്ള ഒരുപവാസം ആചരിച്ചുവന്നതായി നാം കാണുന്നു. നമ്മുടെ രക്ഷിതാവിന്റെ കഷ്ടാനുഭവത്തിനും ഉയിൎപ്പിനും മദ്ധ്യേയുള്ള ഈ സമയം മണവാളനാകുന്ന താൻ തന്റെ ശിഷ്യഗണങ്ങളിൽനിന്നും എടുക്കപ്പെട്ടു കബറിൽ കിടന്നിരുന്ന ദിവസങ്ങളാകുന്നു. ഏകദേശം മ. കാ ൨൦൦-ൽ തെൎത്തുല്യൻ, അക്കാലത്തുള്ള കാതോലിക്കാ ക്രിസ്ത്യാനികളെ സംബന്ധിച്ചു പറയുന്നതു, മണവാളൻ തങ്ങളിൽനിന്നെടുക്കപ്പെട്ടിരുന്നതായ ആ രണ്ടു

---

* ഇവിടെ 'നോമ്പു' എന്നു പറഞ്ഞിരിക്കുന്നതു വലിയ നോമ്പിനെ (ലെൻറ്) സംബന്ധിച്ചാണു്. ഈ പ്രസംഗം നോമ്പിനുമുമ്പുള്ള ഞായറാഴ്ച ഇവിടത്തെ ചാപ്പലിൽ വെച്ചു ഇവിടത്തെ പ്രിൻസിപ്പാളായ റവറന്ത ആർ. ജീ. എം. എ. അവർകൾ പറഞ്ഞിട്ടുള്ളതാണു്. ഒരുസംഗ്രഹം മാത്രമെ ഇവിടെ ചേൎത്തിട്ടുള്ളു.

ദിവസങ്ങൾ മാത്രമാചരിപ്പാൻ തങ്ങൾ കടപ്പെട്ടവരാകുന്നു എന്നു അവർ വിചാരിച്ചിരുന്നു.

ഉയിർപ്പിനുമുമ്പുള്ള ൪൦ മണിക്കൂറുനേരത്തേക്കുള്ള ഉപവാസം ക്രമേണ ദീർഘതപ്പെട്ടുത്തി.

മ. ക. ൪൦൦-ൽ ജീവിച്ചിരുന്ന ചരിത്രകാരനായ സോക്രട്ടീസ് എന്ന യുവാവ് തൻെറ കാലത്തു പലവിധത്തിൽ ആചരിച്ചുപോന്നിരുന്ന നോമ്പുകാലത്തുള്ള ഉപവാസത്തെസംബന്ധിച്ചിപ്രകാരം പറയുന്നു.

“പെസഹായിക്കുമുമ്പുള്ള ഉപവാസം ഓരോ സഭക്കാർ ഓരോ വ്യത്യസ്ഥരീതിയിൽ ആചരിക്കുന്നു. റോമാക്കാർ ശനിയാഴ്ചയും ഞായറാഴ്ചയും നീക്കി ഉയിർപ്പിനുമുമ്പുള്ള മൂന്നാഴ്ചകൾ ഉപവസിക്കുന്നു. ഇല്ലീറിയാക്കാരും ഗ്രീക്കുകാർ എല്ലാവരും അലക്സാണ്ടറിയാക്കാരും ആറാഴ്ചകൾ ഉപവസിക്കുകയും, അതിനെ കാന്ദ്രാജെസിമൽ (നാല്പതു) ഉപവാസം എന്നു വിളിക്കുകയും ചെയ്യുന്നു. മറവുള്ളവർ ഉയിർപ്പിനേഴാഴ്ചകൾമുമ്പു ആരംഭിക്കുന്നു”.

മുൻ പറഞ്ഞ സോക്രട്ടീസിൻെറ ഒരു സമകാലീനനും, പ്രായാധിക്യമുള്ളയാളുമായ കാസ്സിയാൻ എന്നദേഹം പറയുന്നതു: ആറാഴ്ചത്തേക്കു നോമ്പാചരിക്കുന്ന സഭകളും, ഏഴാഴ്ചത്തേക്കു നോമ്പാചരിക്കുന്ന സഭകളും ഒരുപോലെ ൩൬ ദിവസങ്ങൾ സാക്ഷാൽ ഉപവാസദിവസങ്ങളായി എണ്ണിവരുന്നു. ഒരുകൂട്ടർ ശനിയാഴ്ചമാത്രവും മറെറാരുകൂട്ടർ ഞായറാഴ്ചകൂടെയും തള്ളിക്കളയുന്നതിനാലത്രെ ഈ വിധം യോജിച്ചുവരുന്നതു.

ഈ കാലത്തു പാശ്ചാത്യർ ഞായറാഴ്ച മാത്രം നോമ്പുദിവസങ്ങളിൽനിന്നു തള്ളിക്കളയുന്ന സ്ഥിതിക്കു, ക്രീസോസ്തമിൻെറ കാലത്തു കിഴക്കൻസഭകൾ ശനിയാഴ്ചകൂടെ തള്ളിക്കളയുന്നതിനു അദ്ദേഹം പറയുന്ന കാരണം നമുക്കു കേൾവിക്കു രസകരമായിരിക്കും.

“ക്ഷീണന്മാരായ പാന്ഥന്മാർക്കു തങ്ങളുടെ യാത്ര കൂടുതലായ ഉത്സാഹത്തോടെ വീണ്ടും തുടങ്ങേണ്ടതിനായി ആശ്വാസവും വിശ്രമവും നൽകുന്ന സ്ഥലങ്ങളായി പബ്ലിക്ക് റോട്ടുകളിൽ വഴിയമ്പലങ്ങളും അത്താണികളുമുള്ള പ്രകാരവും, കപ്പൽക്കാർക്കു ഭയങ്കരമായ കോളിൽനിന്നും കാററിൽനിന്നും രക്ഷയും ആശ്വാസവും നൽകി. തങ്ങളുടെ യാത്ര വീണ്ടും ആരംഭിക്കുന്നതിനായി കടലിൽ കടൽതീരങ്ങളും, ചെറിയ ഉൾക്കടലുകളുമുള്ള പ്രകാരവും, കർത്താവു ഈ വിശുദ്ധനോമ്പുകാലത്തു ഉപവസിക്കുന്നവരായ എല്ലാവർക്കും ആശ്വസിക്കുന്നതിനായും, ഉപവാസത്തിൻെറ അദ്ധ്വാനത്തിൽനിന്നും തങ്ങളുടെ ശരീരങ്ങൾക്കു സ്വല്പം വിശ്രമവും, മനസ്സിനു പുതുക്കവു നൽകി, തങ്ങൾ ആരംഭിച്ച ജോലി സന്തോഷത്തോടും ഉത്സാഹത്തോടും വീണ്ടും തുടങ്ങുന്നതിനാലും ആഴ്ചവട്ടത്തിൽ ഈ രണ്ടു ദിവസങ്ങളെ വഴിയമ്പലങ്ങളും അത്താണികളുമെന്നപോലെയും, കടൽതീരങ്ങളും ഉൾക്കടലുകളുമെന്നപോലെയും ഏർപ്പെടുത്തിയിരിക്കുന്നു”.

നമുക്കു ഞായറാഴ്ചകൾ നീക്കി, നോമ്പിൽ ഉപവാസദിവസങ്ങളായി ൩൬ ദിവസങ്ങൾ മാത്രമെയുള്ളു. എങ്കിലും ചാമ്പൽബുധനാഴ്ചയും പിന്നാലെയുള്ള മൂന്നു ദിവസങ്ങളുമുൾപ്പടെ ൪൦ ദിവസം തികഞ്ഞിട്ടുമുണ്ടു.

ഈ ൪ ദിവസം കൂട്ടിച്ചേർത്തതു എന്നാകുന്നു? ഗ്രെഗോറിപാപ്പാ ചേർത്തു എന്നാണു സാധാരണ പറയപ്പെടുന്നതു. എന്നാൽ ഈ ഗ്രെഗോറി ൫൯൦-ൽ

ഗൊസ്തിനെ ഇംഗ്ലാണ്ടിലേക്കു അയച്ച ആൾതന്നെയൊ, അതോ ൮൦൦ വൎഷങ്ങളുടെശേഷമായി അതേപേരിൽ അറിയപ്പെടുന്ന മറെറാരു പാപ്പായൊ എന്നറിയുന്നതിനു തെളിവായ രേഖയൊന്നുമില്ല.

൨. ഇനി നമുക്കു ഉപവാസത്തിൻെറ സ്വഭാവത്തിലേക്കു കടക്കാം.

നോമ്പാചരിക്കുന്ന വിധമെങ്ങിനെയെന്നാൽ സന്ധ്യവരെ സകല ഭക്ഷണത്തിൽനിന്നും ഒഴിഞ്ഞിരിക്കുന്നതുതന്നെയാണ്. സന്ധ്യയാകുമ്പോൾ മിതമായ ഒരു ഭക്ഷണവും കഴിക്കും.

അഞ്ചാം നൂററാണ്ടിൻെറ ആരംഭത്തിലുണ്ടായിരുന്ന ആചാരത്തെസംബന്ധിച്ച സോക്രട്ടീസ്സ ഇപ്രകാരം പറയുന്നു.

"ചിലർ ജീവനുള്ള എല്ലാ ജന്തുക്കളിൽനിന്നും ഒഴിഞ്ഞിരിക്കുന്നു. ചിലർ ജീവികളിൽ മത്സ്യം മാത്രം ഭക്ഷിക്കുന്നു. ചിലർ മത്സ്യത്തോടുകൂടെ പറവകളെയും ഭക്ഷിക്കുന്നു. ചിലർ ബദാംകുരുവിൽനിന്നും മുട്ടയിൽനിന്നുമൊഴിഞ്ഞിരിക്കുന്നു. ചിലർ ഉണങ്ങിയ അപ്പം മാത്രം ഭക്ഷിക്കുന്നു. മററു ചിലർ ഇരുപത്തിരണ്ടരവരെയുപവസിക്കുകയും പിന്നീടു എന്തും ഭക്ഷിക്കുകയും ചെയ്യുന്നു".

ഭക്തിവൎദ്ധനവിനും പള്ളിയാരാധനകളിൽ ശരിയായി സംബന്ധിക്കുന്നതിനുമായി നാടകങ്ങൾ, പബ്ലിക്കു കളികൾ മുതലായ സകല വിനോദങ്ങളേയും വിശുദ്ധ സഭ മുടക്കിയിരുന്നു.

൩. ശു: ക്രിസോസ്തും നോമ്പിൻെറ സാക്ഷാൽ ഉദ്ദേശത്തെ സംബന്ധിച്ച ഒരു പ്രസംഗത്തിൽ അതിവിശേഷമാംവണ്ണം പറയുന്നു.

"നോമ്പുകാലങ്ങളിൽ, ഒരുവൻ എത്ര ആഴ്ച ഉപവസിച്ചു എന്നു അന്യോന്യം ചോദിക്കുന്നതു ജനങ്ങളുടെ ഇടയിൽ ഒരു പതിവായിരുന്നു. ഒരുവൻ രണ്ടാഴ്ചകൾ എന്നും, മറെറാരുവൻ മൂന്നാഴ്ചകൾ എന്നും, വേറൊരുവൻ മുഴുവനെന്നും മറുപടി പറകയും ചെയ്യും. നമ്മുടെ ജീവിതത്തെ ശരിപ്പെടുത്തുന്നില്ലായെങ്കിൽ നാം ഉപവസിക്കുന്നതെന്തിനു? 'ഞാൻ നോമ്പുമുഴുവൻ ഉപവസിച്ചു' എന്നൊരുവൻ പറയുന്നുയെങ്കിൽ, 'ഇനിക്കു ഒരു വൈരിയുണ്ടായിരുന്നു. ഞാൻ അവനോടു നിരപ്പായി; ഞാൻ അമിതഭക്ഷണക്കാരനായിരുന്നു, ഇപ്പോൾ അതിനെ വിട്ടിരിക്കുന്നു. ഞാൻ അണയിട്ടമായിരുന്നു' ഇപ്പോൾ അതിനെ ലംഘിച്ചിരിക്കുന്നു' എന്നിപ്രകാരം അവൻ പറയട്ടെ. നമ്മുടെ ഉപവാസം ഇതുപോലുള്ള സൽഫലങ്ങളെ പുറപ്പെടുവിക്കുന്നില്ലെങ്കിൽ അതു നിഷ്പ്രയോജനമുള്ളതാകുന്നു".

ഈ വിശുദ്ധൻ തന്നെ മറെറാരുസ്ഥലത്തു പറയുന്നതു:-

"തൻെറ പാപങ്ങളിൽനിന്നു പുറത്താകാത്ത ഒരുവനും തൻെറ ഉപവാസത്തിൽ മാത്രം ശരണപ്പെടരുതു. എന്തെന്നാൽ ശരീരത്തിൻെറ ബലഹീനതനിമിത്തം അശേഷം ഉപവസിക്കാത്ത ഒരുവൻ ക്ഷമ പ്രാപിച്ചേക്കാം. എന്നാൽ തൻെറ പാപങ്ങളെ ഉപേക്ഷിച്ചു ജീവിതത്തെ ശരിപ്പെടുത്താത്ത ഒരുവനു ഒഴികഴിവൊന്നുമില്ല. അസൂയയും പകയും നീ വച്ചുകൊള്ളുന്നെങ്കിൽ നീ എതുപ്രകാരം ക്ഷമയാചനം ചെയ്യും".

ശരീര ബലക്ഷയം നിമിത്തം ഉപവസിപ്പാൻ പാടില്ലാത്തവരോട് ഈ വിശുദ്ധൻ പറയുന്നതു:-

"ഉപവസിപ്പാൻ കഴിവില്ലാത്ത ഒരുവൻ കൂടുതലായി ധൎമ്മം ചെയ്യട്ടെ; പ്രാൎത്ഥനയിൽ അധികമായി ജാഗ്രതപ്പെടട്ടെ; ദൈവവചനം കേൾ

ക്കുന്നതിനു അധികമായ ഒരുക്കവും ഉത്സാഹവും കാണിക്കട്ടെ, എന്തെന്നാൽ ശരീരബലക്ഷയം ഇതുപോലുള്ള കാൎയ്യങ്ങൾക്കു ഒരിക്കലും തടസ്ഥമായിത്തീരുന്നില്ല. അവൻ തൻെറ വൈരികളുമായി നിരപ്പാകട്ടെ; ഇപ്രകാരമുള്ള സംഗതികൾ ചെയ്യുന്ന ഒരുവൻ സാക്ഷാൽ ഉപവാസക്കാരനാകുന്നു. ഇതത്രെ കൎത്താവു പ്രധാനമായി ആവശ്യപ്പെടുന്നതു!!

ഉപവസിപ്പാൻ ശേഷിയുള്ളവരോടു ഞാൻ ഗുണദോഷിക്കുന്നതു:- നല്ലതും പ്രയോജനകരവുമായ ഈ വേലയിൽ സകല സൂക്ഷ്മതയോടും കൂടെ നിങ്ങൾ പ്രവേശിക്കുക. എന്തെന്നാൽ ഉപവാസം ജഡത്തെ അമൎത്തുന്നു, അതിനെ ബന്ധിക്കുകയും നല്ലവണ്ണം കടിഞ്ഞാണിടുകയും ചെയ്യുന്നു. എന്നാൽ ആത്മാവിനെയൊ, അതു വളരെ ശോഭയുള്ളതാക്കുന്നു. ഉന്നതത്തിൽ പറന്നുകയറുന്നതിനു അതിനു ചിറകുകളെ നൽകുന്നു".

ഉപവാസംമൂലം ചിലവു കുറയുന്നതിനാൽ ആവക ലാഭങ്ങളെ നാം സാധുക്കൾക്കു ദാനം ചെയ്യണമെന്നത്രെ എല്ലാ വിശുദ്ധന്മാരും ഗുണദോഷിക്കുന്നതു.

ലെയൊ ഇപ്രകാരം പറയുന്നു:- "നാം നമ്മുടെ ഭക്ഷണത്തിൽ നിന്നു ലാഭിക്കുന്നതിനെ ദാനം ചെയ്യണം. അപ്പോൾ അതു ഉന്നതമായ ലാഭത്തെ നമുക്കു തിരികെ തരും"

ഓറീജൻ അപ്പൊസ്തലന്മാരുടെ ഒരു ശ്രുതിപ്പെട്ട പറച്ചിലായി താഴെവരുന്നപ്രകാരം ഏതൊ ഒരുപുസ്തകത്തിൽ കണ്ടു എന്നുപറയുന്നു. "ദരിദ്രന്മാരെ പോഷിപ്പിക്കുവാനായി ഉപവസിക്കുന്നവൻ ഭാഗ്യവാനാകുന്നു. ഇപ്രകാരമുള്ളവൻെറ ഉപവാസം ദൈവസന്നിധിയിൽ സ്വീകാൎയ്യമാകുന്നു"

ക്രിസോളൊഗസ്സ് പറയുന്നതിനെക്കൂടെ കേൾപിൻ. "കരുണയും മനസ്സലിവും ഉപവാസത്തിൻെറ ചിറകുകളാകുന്നു. അവമൂലം അതു സ്വൎഗ്ഗത്തിലേക്കുയരുന്നു. അവയില്ലാതെപോയാൽ അതു മരിച്ചു ഭൂമിയിൽ കിടക്കുന്നു. അതുകൊണ്ടു നാം ഉപവസിക്കുമ്പോൾ നമ്മുടെ അത്താഴത്തെ ദരിദ്രന്മാൎക്കായി വിഭാഗിക്കാം. എന്തെന്നാൽ അവരുടെ കൈ ക്രിസ്തുവിൻെറ ഭണ്ഡാരമാകുന്നു. കരുണകൂടാത്ത ഉപവാസം ക്ഷാമത്തിൻെറ ഒരു വിഗ്രഹം മാത്രമാകുന്നു. എന്തെന്നാൽ ഇപ്രകാരമുള്ള ഉപവാസം ശരീരത്തിൽ നിന്നെടുക്കുന്നതിനെ മടിശ്ശീലയിൽ വൎദ്ധിപ്പിക്കുക മാത്രമാകുന്നു ചെയ്യുന്നതു".

ക്രിസോസ്തും മുതലായവരുടെ ഉപദേശങ്ങളെ കേൾക്കുന്നതിനായി നാം ഇപ്പോൾ ധാരാളം സമയമെടുത്തുകഴിഞ്ഞിരിക്കുന്നു. ഇനി നമ്മെസംബന്ധിക്കുന്ന ചില ചോദ്യങ്ങൾക്കു ചുരുക്കത്തിൽ മറുപടി പറഞ്ഞു അവസാനിപ്പിക്കാം.

ചോ: നോമ്പുകാലത്തിൽ നാം ഉപവസിക്കുന്നതെന്തിനാകുന്നു?.

ഉ-൧. ൧. നമ്മുടെ കൎത്താവു നമ്മുടെ ദൃഷ്ടാന്തത്തിനായി പ്രവൎത്തിച്ചതുകൊണ്ടു്.

൨. ആദ്യസഭയിൽ ആചരിച്ചിരുന്നതുകൊണ്ടു്.

൩. ഇപ്പോൾ നമ്മുടെ സഭ നിയമപ്പെടുത്തിയിരിക്കുന്നതുകൊണ്ടു്.

ചോ: നോമ്പിൽ ഉപവസിക്കുന്നതിൻെറ ഉദ്ദേശമെന്താണ്?

ഉ-൦ ൧. തൻെറ സ്നാനത്തിൻെറശേഷം ൪൦ ദിവസം ഉപവസിച്ചവനായ നമ്മുടെ ഗുരുവിനെ അനുകരിക്കേണ്ടതിനു്.

൨. നമ്മുടെ പാപത്തെക്കുറിച്ചുള്ള ദുഃഖം നമുക്കു വർദ്ധിക്കേണ്ടതിന്ന്.

൩. നമ്മുടെ ശരീരത്തെ നല്ലവണ്ണം കീഴ്പ്പെടുത്തുന്നതിന്ന്. അതു മൂലം നമ്മുടെ പാപസ്വഭാവത്തെ ജയിപ്പാൻ നാം ശ്രമിക്കണം.

വിദ്യാൎത്ഥികളായ നിങ്ങൾ കഠിനമായ ഉപവാസം ചെയ്യണമെന്നു ഞാൻ ഉൽഘോഷിക്കുന്നില്ല. നിങ്ങൾക്കു ഉപേക്ഷിക്കാവുന്നവയായ കാപ്പി പലഹാരം മുതലായ ചില ചില്ലറ സംഗതികളിൽനിന്നെങ്കിലും വെടിഞ്ഞിരിപ്പാൻ ശ്രമിക്കണം. അതുമൂലം മിച്ചം കിട്ടുന്ന പണം ദാനവിഷയത്തിൽ ചിലവിടുകയും വേണം.

എന്നു ശ്രോതാവു എൻ. ഐ. പി.

---

### "നവീകരണസഭയും പാരമ്പര്യാചാരങ്ങളും"

മൂവാററുപുഴ സി. ഐ. കുര്യൻ.

സുറിയാനിസഭയിൽ പരമ്പരയാ ആചരിച്ചുവരുന്ന ഓരോ ആചാരങ്ങളും ഉപദേശങ്ങളും വേദപുസ്തകാനുസരണമല്ലെന്നും അവയെല്ലാം ചത്തെ പാരമ്പര്യങ്ങളാണെന്നും നവീകരണ്യർ സൎവ്വദാ ഘോഷിച്ചുവരുന്നുണ്ടല്ലൊ. എന്നാൽ ഈ പാരമ്പര്യങ്ങളുടെ ചില ഉഛിഷ്ടങ്ങൾ ഇന്നും നവീകരണസംഘത്തിൽ സ്ഥിതി ചെയ്യുന്നതായി നാം കാണുന്നുണ്ട്. നവീകരണത്തിലെ ഉപദേശങ്ങൾക്കും ആചാരങ്ങൾക്കും വേദത്തിലടിസ്ഥാനമുണ്ടെന്നും അതിനാൽ വേദഅടിസ്ഥാനമില്ലാത്തതൊന്നും അവർ സ്വീകരിക്കയില്ലെന്നും സാധാരണ പറയാറുണ്ട്, നവീകരണത്തിൽ ആചരിച്ചുവരുന്ന ചില സംഗതികൾക്കു വേദത്തിലടിസ്ഥാനമുണ്ടൊ എന്നും ഇല്ലെങ്കിൽ അവക്കുള്ള അടിസ്ഥാനമേതാണെന്നും നിരൂപണം ചെയ്യുന്നതിനാണ ഞാൻ ഇപ്പോൾ പുറപ്പെട്ടിരിക്കുന്നതു. ഇക്കഴിഞ്ഞ മിഥുനത്തിലെ സഭാതാരകയിൽ നുള്ളിക്കൊടുക്ക എന്ന സംഗതിക്കു യാക്കോബ്യരുടെ ഏതൊരു ഗ്രന്ഥത്തിലാണ ആധാരമുള്ളതെന്നു വാദിക്കുന്നതായ ഒരു ചെറുലേഖനം കരിപ്പുഴ മാനാപ്പുറത്തു സി. ഉമ്മൻ എന്നു പേരുവച്ചു പ്രസിദ്ധപ്പെടുത്തുകയും ഇതിനു മറുപടിപറയുന്നതിനു ഇടവകപ്പത്രികാധിപരേയും പ്രധാനപ്പെട്ട യാക്കോബ്യരേയും വെല്ലുവിളിക്കയും ചെയ്തിരിക്കുന്നു. ഇതിനു മറുപടി പറയുന്നതിനു പത്രികാധിപരവർകളുടേയും മററും ജോലിത്തിരക്കുകൊണ്ടു അദ്ദേഹത്തിനു ഉതകാതെവന്നതിനാൽ അദ്ദേഹത്തിന്റെ പേൎക്കായി ഒരു മറുപടി പറയുന്നതിനു ഞാൻ ഒരുങ്ങിയിരിക്കയാണ്. എന്നാൽ ഈ ലേഖനത്തിന്റെ അസംബന്ധതയെ നേരെ വെളിപ്പെടുത്തുന്നതിനൊ, നുള്ളിക്കൊടുക്ക അത്യാവശ്യം എന്നു വാദിക്കുന്നതിനൊ, അല്ലാ ഇവിടെ ഒരുങ്ങിയിരിക്കുന്നത്. വേദപുസ്തകാനുസരണമല്ലാത്ത വല്ല ആചാരങ്ങളും നവീകരണത്തിലുണ്ടൊ എന്നു നിരൂപണം ചെയ്യുന്നതിനാണെന്നു മുമ്പെ പറഞ്ഞുവല്ലോ.

ഒന്നാമതായി വിവാഹസമയത്തു മിന്നുകെട്ടുന്ന ഏൎപ്പാടിനെസംബന്ധിച്ചു വിചാരിക്കാം. വിവാഹസമയത്തു മിന്നുകെട്ടുന്ന ഏൎപ്പാടു അവരിലും (നവീകരണക്കാരിലും) നടപ്പുള്ള ഒന്നാണല്ലൊ. വിവാഹസമയം മിന്നുകെട്ടിയെങ്കിൽ മാത്രമേ ആ വിവാഹം സാധുവായിരിക്കയൊള്ളു എന്നു വേദത്തിൽ വല്ലഭാഗത്തും പറഞ്ഞിട്ടുണ്ടൊ? ഇല്ലെങ്കിൽ അവക്കുള്ള അ

ടിസ്ഥാനമെന്തു? വേദഅടിസ്ഥാനം കൂടാത്തതൊന്നും നിങ്ങൾ സ്വീകരിക്കയില്ലെങ്കിൽ ഈ പാരമ്പൎയ്യ മൂഢാചാരത്തെ ഉപേക്ഷിക്കാത്തതെന്തുകൊണ്ടു? മിന്നുകെട്ടുന്ന ഏൎപ്പാടു നവീകരണത്തിലുണ്ടെന്നു ഞാൻ വാദിച്ചിരിക്കുന്നസ്ഥിതിക്കു അവ നവീകരണത്തിനു നടപ്പില്ലെന്നും ഉണ്ടായിരുന്നാൽതന്നെയും അവക്കു വേദത്തിൽ അടിസ്ഥാനമുണ്ടെന്നും ആണല്ലൊ താരക തെളിയിക്കേണ്ടതു. ഇതിനു ഞാൻ പേരില്ലാ ലേഖകനെന്നൊ ഗണനീയനല്ലെന്നൊ പറഞ്ഞു പിന്മാറുന്നതല്ലാതെ മറുപടി പറകയില്ലെന്നു പ്രവചിച്ചിരിക്കുന്നു. ഈ നിസ്സാരമായ സംഗതിയെ സംബന്ധിച്ചു ഇതിലധികമായി വാദിക്കണമെന്നു വിചാരിക്കുന്നില്ലാ. അതിനാൽ താഴെ പറയുന്ന ചോദ്യങ്ങളെ ചോദിച്ചുകൊണ്ടു ഈ ഭാഗം അവസാനിപ്പിക്കാം.

൧) വിവാഹസമയം മിന്നുകെട്ടുന്ന ഏൎപ്പാടു നവീകരണത്തിൽ നടപ്പില്ലെന്നു താരകക്കു പറയാമോ.

൨) അവ നവീകരണത്തിൽ നടപ്പുണ്ടെങ്കിൽ വേദത്തിൽ ഏതു വാസോക്കായേൽ അടിസ്ഥാനമാക്കിയാണ്.

൩) വിവാഹത്തിന്റെ സാധുത്വം മിന്നുകെട്ടിനെ ആശ്രയിച്ചാണോ ഇരിക്കുന്നതു.

൪) മിന്നുകെട്ടിന്റെ ആവശ്യം വിവാഹത്തെ ആശ്രയിച്ചല്ലെങ്കിൽ അവ നടത്തുന്നതിന്റെ ഉദ്ദേശമെന്തു.

൫) ഇതിനു വേദത്തിൽ അടിസ്ഥാനമില്ലെങ്കിൽ ഇവ ഉപേക്ഷിക്കത്തക്കതാണോ.

൬) ഉപേക്ഷിക്കണമെന്നു വിചാരിക്കുന്നപക്ഷം നവീകരണസമുദായം ഐകകണ്ഠ്യേന സമ്മതിക്കുമോ.

ഈ ചോദ്യങ്ങൾക്കു നമ്മുടെ താരകാധിപരോ മിസ്റ്റർ ഉമ്മനോ നേരെനിന്നു മറുപടി പറയട്ടെ: ഇതിനു അവരുടെ മറുപടി കേട്ടതിന്റെ ശേഷമേ നുളളിക്കോട്ടുകാരുടെ വാദത്തിനു മറുപടി പറയുന്നതിനു ഞാൻ നിശ്ചയിച്ചിട്ടുളളു. ഇതുമാത്രമല്ലാ, മിസ്റ്റർ പി. കെ. മത്തായി എഴുതിയിരിക്കുന്നപ്രകാരം വിപരീതമുളള ഒരു പുതിയ ഉപദേശത്തിന്റെ നിദൎശനത്തിനു യാക്കോബ്യഗ്രന്ഥം മതിയാകുമെങ്കിൽ അതുപോലെതന്നെ ഒരു പഴയ ഉപദേശത്തിന്റെ തെളിവിനും യാക്കോബ്യഗ്രന്ഥത്തെ സമ്മതിക്കുന്നതിനു തടസ്സമുണ്ടോ എന്നു മിസ്റ്റർ ഉമ്മനോടു ഞാൻ ചോദിച്ചുകൊളളുന്നു. നുളളിക്കൊട്ടുക എന്ന സംഗതിക്കു യാക്കോബ്യഗ്രന്ഥം സമ്മതിക്കാമെന്നും മറ്റൊന്നിനും സമ്മതിച്ചുകൂടെന്നും വല്ലന്യായവും ഉണ്ടോ? ഈ ഭാഗം അങ്ങനെയിരിക്കട്ടെ. നമ്മുടെ ചോദ്യത്തിനു മിന്നുകെട്ടാവശ്യമാണെന്നു വേദാനുസരണമായുളള മറുപടിയല്ലാതെ മറ്റൊന്നും സമ്മതിക്കുന്നതിനു ഇവിടെ തയ്യാറില്ലാ. എന്നാൽ എന്റെ ചോദ്യങ്ങൾക്കു വേദവാക്യം കാണിച്ചുളള മറുപടി താരകാധിപരാകട്ടെ മിസ്റ്റർ ഉമ്മൻ ആകട്ടെ പറകയില്ലെന്നു സധൈൎയ്യം പ്രവചിച്ചിരിക്കുന്നു. പ്രാചീനകാലത്തു ജീവിച്ചിരുന്ന ഒരു പ്രവാചകന്റെ പേരല്ലാ എനിക്കെന്നതുകൊണ്ടു എന്റെ ഈ ഭാവികഥനത്തെ സംബന്ധിച്ചു വായനക്കാർ സംശയിക്കാൻ ഇടയുണ്ടു. അടുത്ത താരക പുറപ്പെടുമ്പോൾ വായനക്കാരുടെ സംശയം അസ്ഥാനത്തിൽ ആയി പരിണമിക്കുന്നതു കാണാം.

൧) വിവാഹസമയത്തുളള മിന്നുകെട്ടിനെ സംബന്ധിച്ചാണല്ലോ

ഇത്രയും പറഞ്ഞതു. ഇനി നമുക്ക ഇതിനു (മിന്നുകെട്ടിന്) അടിസ്ഥാനമായ വിവാഹത്തെ സംബന്ധിച്ച പരിചിന്തനം ചെയ്യാം. വിവാഹം പട്ടക്കാരാൽ അനുഷ്ഠിക്കപ്പെടണമെന്നും അതു ദൈവാലയത്തിൽവച്ചായിരിക്കണമെന്നും വേദത്തിൽ വല്ലഭാഗത്തും പറഞ്ഞിട്ടുണ്ടോ? വിവാഹം നവീകരണ്യർപോലും ദേവാലയത്തിൽവച്ചും പട്ടക്കാരൻെറ മദ്ധ്യസ്ഥതയോടുകൂടിയും നടത്തുന്നതായിട്ടാണ് നാം കാണുന്നതു. ഇതിനു വേദത്തിലടിസ്ഥാനമുണ്ടോ? ഇല്ലെങ്കിൽ നവീകരണ്യരുടെ വിവാഹത്തിനു പട്ടക്കാരൻെറ മദ്ധ്യസ്ഥതകൊണ്ടുള്ള ആവശ്യകത എന്ത്? പട്ടക്കാരനെക്കൂടാതെ ഒരു ക്രിസ്ത്യാനി വിവാഹം ചെയ്താൽ അതു സാധുവായിരിക്കയില്ലെന്നു വേദത്തിലടിസ്ഥാനമുണ്ടോ? ഇതിനു വേദത്തിലടിസ്ഥാനമില്ലെങ്കിലും നവീകരണമേല്പട്ടത്തെ സംബന്ധിച്ച താരക മുൻപു പറഞ്ഞതുതന്നെ പിന്നെയും പിന്നെയും ചവ്ണം ചെയ്യുന്ന കൂട്ടത്തിൽ സ്വല്പം പറയുന്നുണ്ട്, അതാവിതു: പട്ടക്കാരില്ലാത്ത ഒരു സഭയുടെ അംഗം ആ സഭയുടെ നിയമം അനുസരിച്ച പട്ടക്കാരനെ കൂടാതെ വിവാഹം ചെയ്താൽ അതിനു യാതൊരു പാപവും ഏറ്റുപറവാനുണ്ടെന്നു ഞങ്ങൾക്ക അഭിപ്രായമില്ല. "താ" പുസ്തകം ൫. ലക്കം ൫. പുറം ൬൦. പട്ടക്കാരില്ലാത്ത ഒരു സഭയുടെ അംഗം ആ സഭയുടെ നിയമം അനുസരിച്ച പട്ടക്കാരനെ കൂടാതെ വിവാഹം ചെയ്താൽ അതിൽ പാപമില്ലെന്നു താൻ വിധി പാസ്സാക്കിയിരിക്കുന്നുവല്ലൊ. പട്ടക്കാരില്ലാത്ത ഒരു സഭയുടെ അംഗം പട്ടക്കാരനെ കൂടാതെ വിവാഹം ചെയ്താൽ അതിൽ പാപമില്ലെന്നു തീരുമാനിക്കുന്നതിനു വേദത്തിലടിസ്ഥാനമെന്ത്? പട്ടക്കാരുള്ള ഒരു സഭയുടെ അംഗം പട്ടക്കാരനെ കൂടാതെ വിവാഹം ചെയ്താൽ അതിൽ പാപമുണ്ടെന്നു പറയാമോ? പാപമുണ്ടെന്നു പറയാമെങ്കിൽ അതിൽ വേദത്തിൽ അടിസ്ഥാനമെന്ത്? വേദഅടിസ്ഥാനം കൂടാതെ താൻ പറയുന്ന ന്യായക്കെട്ടുകളൊക്കയും സ്വീകരിക്കുന്നതിനു തയാറുള്ള ചില നവീകരണ്യരുണ്ട്. അതു സ്വീകരിക്കുന്നതിനു ഇവിടെ തയാറില്ല. എൻെറ വാദങ്ങൾക്കൊക്കെയും വേദാനുസരണമായ മറുപടി പറയുന്നതിനു താരകയെ ഞാൻ വെല്ലുവിളിക്കയും ഇവയ്ക്കു താരക ചെവി പൊത്തുകയല്ലാതെ ഗത്യന്തരമില്ലെന്നു പ്രവചിക്കയും ചെയ്യുന്നു. ഇതുകൾക്ക താരകയുടെ മറുപടി കേട്ടതിൻെറശേഷം മറ്റുള്ളവയെ സംബന്ധിച്ച പിന്നാലെ നിരൂപണം ചെയ്തുകൊള്ളാം.

---

## "ഹൈചച്ച്കാരുടെ ചില ആചാരക്രമങ്ങൾ." (തുടർച്ച.)

റവ: കുറിയാക്കോസ്.

രണ്ടാമതായി. ഇവരുടെ വിശേഷദിവസങ്ങളെപ്പറ്റി പറയുന്നു എങ്കിൽ ...ായും രസകരമാണു. ആഴ്ചയിൽ ഞായറാഴ്ച ഒരു ദിവസം കുർബ്ബാന പ്രത്യേകം ഉണ്ടല്ലൊ. ഇതുകൂടാതെ ഇട ദിവസങ്ങളിൽ ആഴ്ചയിൽ മൂന്നുദിവസം കുർബ്ബാന ഉണ്ടു. ഇത്ര തന്നെയാണൊ? അല്ല- പെരുനാൾ എന്നു പറഞ്ഞുവരുന്ന സകല ആഘോഷദിവസങ്ങളും വളരെ അത്യാഘോഷമായി അത്രെ കൊണ്ടാടുന്നതു. ഇവരുടെ ആചാരവസ്തുക്കളുടെ പൂർണ്ണതയെയും റിച്ചുവൽസിൽ ഉള്ള ഭ്രമത്തെയും സൂചിപ്പിക്കുന്നതായ ഒരു പെരുനാൾ ദിവസത്തെ ഞാൻ വിസ്തരിച്ച വേറൊരവസരത്തിൽ എഴുതാമെന്നു വിചാരിക്കുന്നു. ഇവരുടെ പെരുനാൾ ദിവസത്തെപ്പറ്റി ...ങ്ങൾ പറയേണ്ടിയതു. സകലമാതാവിൻെറ പെരുനാളും അനേകം വിശുദ്ധന്മാരു

ടെ ഓൎമ്മദിവസങ്ങളും ഇവർ വളരെ വിശേഷമായികൊണ്ടാടുന്നുണ്ടു. കുൎബ്ബാനയ്ക്കു ഉപയോഗിക്കുന്ന കാപ്പയെപ്പറ്റി പറയുന്നതായാൽ വേറൊരു വിശേഷതയുണ്ടു. ഓരോരൊ മഹോത്സവ ദിവസത്തിന്റെ ഓൎമ്മയുടെ ഭാഗം അനുസരിച്ചു പലമാതിരി നിറത്തിൽ കാപ്പ ഉപയോഗിക്കുന്നു. ഞായറാഴ്ചദിവസം പച്ചനിറത്തിൽ ഉള്ള കാപ്പയാണു. പരിശുദ്ധന്മാരുടെ ഓൎമ്മദിവസങ്ങളിൽ രക്തചുവപ്പുനിറമുള്ള കാപ്പയാണു. വിശുദ്ധമാലാകമാരുടെ ഓൎമ്മദിവസങ്ങളിൽ നല്ല വെള്ള കാപ്പയാണു. കാപ്പതന്നെയല്ലാ അതിനോടടുത്തു വേണ്ടിവരുന്ന ഓരൊ തറി വസ്ത്രങ്ങളും കാപ്പയുടെ നിറത്തോടുക്രുടിയതാണു. ഉപവാസത്തോടുക്രുടിയത്രെ കുൎബ്ബാന അണക്കുന്നതു.

മൂന്നാമതായി നോമ്പിനെപ്പറ്റി പറയുന്നു. നോമ്പിലും ഇവർ മദ്യം ചേൎക്കുകയൊ മുഖം വാട്ടുകയൊ ചെയ്യുന്നില്ലാ. ആണ്ടിൽ നിശ്ചയിക്കപ്പെട്ടിരിക്കുന്ന പ്രധാന നോമ്പുദിവസങ്ങൾ ക്രുടാതെ ആഴ്ചയിൽ രണ്ടു ദിവസങ്ങളിൽ നമുക്കുള്ള പ്രകാരമുള്ള നോമ്പു ദിവസങ്ങളുമുണ്ടു. വെള്ളിയാഴ്ച ഞങ്ങൾ മാംസം ഇവിടെ ഉപയോഗിക്കയില്ല. മാംസത്തിനു പകരം മത്സ്യംഅത്രെ ഞങ്ങൾ ഉപയോഗിക്കുന്നതു.

നാലാമതായി കുൎബ്ബാന സൂക്ഷിച്ചുവയ്ക്കുക. രോഗികളായും ക്ഷീണന്മാരായും പെട്ടെന്നു അപകടത്തിൽ പെടുന്ന ആളുകളുടെ ആത്മീക പോഷണത്തിനായും ആശ്വാസത്തിനും പുത്തൻ ജീവനുമായി വിശുദ്ധ കുൎബ്ബാന കൊടുക്കുക എന്നുള്ളതു ആവശ്യമായ സംഗതിയാണല്ലൊ. ഈ ആവശ്യത്തിലേക്കു അപ്പോൾ കുൎബ്ബാന അണച്ചു കൊടുക്കുന്നതിനു സൌകൎയ്യപ്പെടാത്തതിനാൽ വിശുദ്ധ കുൎബ്ബാന എഴുന്നെള്ളിച്ചു പ്രത്യേക ശുദ്ധ സ്ഥലമാകുന്ന ത്രോണോസിന്മേലൊ മറ്റു വിശുദ്ധ സ്ഥലത്തൊ സൂക്ഷിച്ചുവയ്ക്കുക എന്നുള്ളതു ഇവൎക്കു ഉള്ള ഒരു പതിവാണു. ഇതുക്രുടാതെ ശുദ്ധവെള്ളം എന്നുപറഞ്ഞു വരുന്ന ഒരു മാമൂദീ വെള്ളം ഇവരുടെ ദൈവാലയത്തിൽ ഒരു ഭാഗത്തു സൂക്ഷിക്കുന്നുണ്ടു. പള്ളിയിൽ പ്രവേശിക്കുന്നവർ തങ്ങളുടെ കൈകൾകൊണ്ടു വെള്ളം തൊട്ടു നെറ്റിയിൽ കുരിശു അടയാളം വരക്കുക പതിവാണു. ദൈവാലയത്തിൽ ഓരൊ പ്രത്യേക സ്ഥലങ്ങളിൽ ശിരസുവണക്കുക സാധാരണയാണു്.

ത്രോണോസും അവയിൽ ഉള്ള സാമാനങ്ങളും—

൧. അതിവിശേഷമായ ത്രോണോസു്. അതിന്മീതെ വളരെ മനോഹരമായതും വിലയേറിയതുമായ പട്ടു വിരി ഒന്നു. വെള്ളവിരി ഒന്നു.

൨. പൊൻമയമായ മെഴുകുതിരികാലുകളും തണ്ടുകളും മെഴുകുതിരികളും.

൩. മെഴുകുതിരിയുടെ മദ്ധ്യേ ആയി നമ്മുടെ കൎത്താവിന്റെ കുരിശിക്കപ്പെട്ട രൂപം ധരിച്ചിരിക്കുന്ന ഒരു വിശേഷപ്പെട്ട കുരിശു.

൪. കുരിശിനും മെഴുകുതിരികാലുകൾക്കും മദ്ധ്യേ ഓരൊ പാത്രത്തിൽ വിടൎന്നതായ പൂക്കളുടെ ക്രുട്ടം.

ഇതു ക്രുടാതെ കുൎബ്ബാനക്കുള്ള ഉപകരണങ്ങൾ.

൧. ശീലക്രൂട്ടം, തബലയിത്താ, ൨. ശോശപ്പാ.

൩. കാസാ, പീലാസാ, അവയുടെ മൂടികൾ.

ഇവകൾ വല്ലതും ആചാരലക്ഷ്യങ്ങളാണൊ? നിങ്ങൾതന്നെ പറവിൻ? ആചാരങ്ങൾ എന്നു ഗണിക്കപ്പെടുന്ന അലങ്കാരങ്ങളെ എത്രയും വ്യക്തമായി വെളിപ്പെടുത്തുന്ന ധൂപക്കുററിയും ഇവർ മറച്ചു വക്കുന്നില്ലാ. വിശേഷതരത്തിൽ പൊൻ നിറമായ ധൂപക്കുററി അത്രെ ഉപയോഗിക്കുന്നതു. കുൎബ്ബാനകൾ തന്നെ പല വിധമാണു്. ഞായറാഴ്ചയിലും പെരുനാളുകളിലും ഹൈമാസാണു്. (വല്യ കുൎബ്ബാന) ഇതു കാണേണ്ടിയതുതന്നെ, നമ്മുടെ പരുമലെ ഇപ്പോൾ തുലാമാസം ഇരുപതാം തീയതി കഴിക്കുന്ന ഓൎമ്മദിവസത്തിൽ മദ്ബഹായിൽ ഇവിടെ ഞാൻ കാണുന്ന അലങ്കാരത്തിന്റെ ഒരംശവും കാണുകയില്ലന്നാണു് തോന്നുന്നതു. ഇത്രയും പൊതുവായി സ്വല്പം കുറിച്ചുവെന്നെയുള്ളു. ഓരോരൊ വിഷയത്തെപ്പറ്റി സ്വല്പം സ്വല്പമായി മേലാൽ എഴുതി അയക്കാമെന്നു വിചാരിക്കുന്നു

ചുരുക്കിപ്പറയുന്നതായാൽ ഹൈചൎച്ചുകാരുടെ കൎമ്മാചാരത്തിൽ ഉള്ള വിശ്വാസവും ഭക്തിയും വളരെ യോഗ്യമായിട്ടുള്ളതുതന്നെ. ഇവരുടെ കൎമ്മാചാരങ്ങളും ന

മ്മുടെതുംകൂടെ ഞാൻ ആലോചിച്ചുനോക്കട്ടെ. നമുക്കു യാതൊരു കർമ്മാചാരഭ്രമവും ഇല്ലാ എന്നുതന്നെ പറയേണ്ടിയിരിക്കുന്നു. കാൎയ്യം എല്ലാം കണ്ടറിഞ്ഞെങ്കിൽ മാത്രമെ നല്ലവണ്ണം മനസ്സിലാകാൻ നിവൃത്തിയൊള്ളല്ലൊ. നമ്മുടെ കർമ്മാചാരങ്ങൾ ഇപ്പോൾ നടത്തപ്പെടുന്ന അവസ്ഥയിൽനിന്നു അൎത്ഥപുഷ്ടിവരുത്തിയും ആരാധനക്കാരായ ജനങ്ങളെ രഹസ്യം മനസ്സിലാക്കിയും ഒരു ആത്മീകശക്തിയിൽ ഉന്നതപ്പെടുത്തേണ്ടിയ ഒരു അത്യാവശ്യമുണ്ടു. നമ്മുടെ വിശ്വാസരഹസ്യവും ആരാധനാവിശേഷവും അനുഭവിച്ചു അറിയാതെ അന്യപാഥയിൽ നിന്നു തെറ്റിധരിക്കുന്നതിനാൽ അത്രെ സാധുക്കൾ ധൃതഗതികൊണ്ടു വല്ലതും പറഞ്ഞുപോകുന്നതു. അതു എങ്ങിനെയും ഇരിക്കട്ടെ. മേലാൽ എങ്കിലും വല്ല ബാധയുടെ ഉപദ്രവംകൊണ്ടു വല്ലവനും തുള്ളി പറയുന്ന അബദ്ധത്തിൽ നിങ്ങൾ വീണുപോകാതെ സ്വല്പം ക്ഷമിപ്പീൻ.

ആംഗ്ലെയാസഭയുടെ ഒരു പ്രധാന വകുപ്പുകാരായ പ്രസ്തുതഹൈചച്ചുകാരുടെ ആരാധനയിൽ അസാമാന്യമായ കർമ്മാചാരങ്ങൾ ഉപയോഗിക്കുന്നു എങ്കിൽ എന്താണു് നാം മനസ്സിലാക്കേണ്ടിയതു? ബ്രിട്ടീഷുപാർല്ലമെൻറും ആംഗ്ലെയാ ആൎച്ചുബിഷോപ്പും പ്രസ്തുത സംഘക്കാരുടെ കർമ്മാചാരങ്ങളെപ്പറ്റി യാതൊരു ദൂഷ്യം കുറവാകട്ടെ പറയുന്നില്ല. നാൾക്കുനാൾ ഓരോരൊ മഹാന്മാർ കർമ്മാചാരങ്ങൾ ആവശ്യംവേണ്ടതാണെന്നു പറഞ്ഞു പ്രസ്തുത ഹൈചച്ച് സഭയിലേക്കു ചേരുന്നുമുണ്ടു. ഹൈചച്ച് കാരായ പട്ടക്കാരും ബ്രിട്ടീഷുഗവമ്മെണ്ടിൻെറ ശമ്പളത്തിൽ ഇരിക്കുന്നു. കർമ്മാചാരങ്ങൾ അൎത്ഥശൂന്യങ്ങളായിരുന്നു എങ്കിൽ ഹൈചച്ച് കാർ ഉപയോഗിക്കയില്ലായിരുന്നു. കർമ്മാചാരങ്ങൾ മൌഢ്യങ്ങളാണെന്നുള്ളഭാവം ആംഗ്ലെയാസഭക്കുമൊത്തമായിട്ടുണ്ടായിരുന്നെങ്കിൽ പ്രധാനഭാഗമായ ഹൈചച്ച് കാരെ മൌഢ്യങ്ങൾ നിറഞ്ഞ ആചാരമാൎഗ്ഗങ്ങളിലൂടെ യേശുവിനെ സേവിക്കുവാൻ അനുവദിക്കയും ഹൈചച്ചുകാരുടെ വകയായ സകല മതാവശ്യങ്ങൾക്കും വേണ്ടിവരുന്ന ചിലവുകൾ ബ്രിട്ടീഷുഗവമ്മെൻറു അനുവദിച്ചുകൊടുക്കയും ചെയ്യുമെന്നു വിചാരിപ്പാൻ പാടില്ല. പൂൎവ്വീക സുറിയാനിക്കാരായ നമുക്കുള്ള കർമ്മാചാരങ്ങളെക്കാൾ പലതുമടങ്ങു കർമ്മാചാരങ്ങൾ ഹൈചച്ചുകാൎക്കുണ്ടെന്നു ഞാൻ സാക്ഷിക്കുന്നു. ഹൈചച്ചുകാരായ പ്രൊട്ടസ്റ്റൻറുകാത്തോലിക്കർ അംഗ്ലെയാസഭയുടെ ഒരു പ്രധാനഭാഗമാണെന്നും ബ്രിട്ടീഷുഗവമ്മെൻറിനാൽ ഭംഗിയായി നടത്തപ്പെടുന്ന സംഘമാണെന്നും നിങ്ങൾക്കറിയാമെല്ലൊ. ഇവരുടെ കർമ്മാചാരങ്ങളെ യാതൊരു പ്രകാരത്തിലും അംഗ്ലെയാസഭാനായകന്മാർ നിഷേധിക്കുന്നതായി അറിയുന്നില്ലാ. അതിനാൽ സുറിയാനിക്കാരേക്കാൾ കർമ്മാചാരഭ്രമം അംഗ്ലെയസഭക്കാണെന്നു അനുമാനിക്കാമെന്നുള്ളതിനു സംശയമില്ലല്ലൊ. കല്ക്കട്ടായിലുള്ള അംഗ്ലെയാപള്ളികളിലെല്ലാം പ്രത്യേകം മെത്രാപ്പോലീത്താ (മോസ്റ്റ് റവ. കൊപ്പ്ലിസ്റ്റൺ ബിഷോപ്പ അവർകൾ) ഇരിക്കുന്ന സെൻറുപോൾസ് കത്തീഡ്രലിലും ഞാൻ വിവരിച്ചപ്രകാരമുള്ള കർമ്മാചാരങ്ങളും ഉണ്ടു.

സംഗതി ഇങ്ങനെയാണു് പുറത്തുനിന്നു കാണുന്നതു. സുറിയാനിക്കാരായ മഹത്തുക്കളെ അലഞ്ഞുഓടാതെവിശ്വാസരഹസ്യം അറിവാൻഭക്തിയിൽ ശ്രമിപ്പീൻ. നമ്മുടെ ജനം അറിവില്ലായ്മകൊണ്ടു കാട്ടിക്കൂട്ടുന്ന കൃത്യങ്ങൾക്കൊക്കെ സഭ ഉത്തരവാദിയല്ലാ. മൌഢ്യം പ്രവൃത്തിക്കണമെന്നു സഭ പഠിപ്പിക്കുന്നില്ലാ. ലോകത്തിൻെറ അന്ത്യംവരെയും സത്യസഭ മിശിഹായിൽ ഉള്ള വിശ്വാസത്തിലും ശക്തിയിലും അപ്പോസ്തോലീക അനുസരണത്തിലും സാക്ഷീകരിക്കേണ്ടിയിരിക്കുന്നു. അതിനാൽ സത്യസഭയിൽ നില്ക്കുന്ന മഹത്തുക്കളെ രക്ഷകനെ സത്യത്തിലും ആത്മാവിലും സേവിപ്പീൻ. കള്ളന്മാർ നുഴന്നുകയറാതെ ഇരിപ്പാൻ നമ്മുടെ ജീവിതംകൊണ്ടും മാതൃകകൊണ്ടും നമ്മുടെ സഭയുടെ കോട്ടയെ ഉറപ്പിക്കാം. മക്കൾ ശരിയായി ഭവനം കാത്തുകൊള്ളുന്നു എങ്കിൽ മാതാവിനു എത്രയൊ ആശ്വാസമാണു്. മക്കളുടെ പുഷ്ടിയിൽ മാതാവു പുകഴുന്നു. സഭയുടെ കോട്ടയെ ഉറപ്പിക്കയും പ്രധാനവാതലുകൾ തുറന്നു ഇടുകയും ചെയ്യാം. സാധുക്കളെയും പുറജാതിക്കാരെയും സഭയിലേക്കു ക്ഷണിച്ചുകൊണ്ടുവരാം. ഇതത്രെ നാം ചെയ്യേണ്ടിയതു. അപ്പോൾ സകല മറുതലിപ്പുകാരും നമ്മിൽനിന്നു അകന്നുപോകും.

നമ്മുടെ കർമ്മാചാരങ്ങൾ എത്രയും അത്യാവശ്യമായി വേണ്ടിയതാണെന്നു അറിഞ്ഞുകൊള്ളണം. മിശിഹായെ സേവിക്കുന്നു എങ്കിൽ സഭയാൽ ഉപദേശിക്കപ്പെട്ടുന്ന ഉപദേശപ്രകാരം സേവിപ്പീൻ! കർമ്മാചാരങ്ങൾ മൌഢ്യങ്ങൾ എന്നുപറഞ്ഞുകൊണ്ടു ഭക്തിഹീനമായി പ്രവൃത്തിക്കരുതെ. സഭയിൽനിന്നു ഓടരുതെ. സഭയിൽനിന്നു ഇതരമായുള്ള ക്രിസ്ത്യാനിത്വം മിശിഹായാൽ സ്ഥിരപ്പെടുത്തപ്പെട്ട ക്രിസ്ത്യാനിത്വം അല്ലാ. കർമ്മാചാരങ്ങളുടെ കാതലിനെ ശരിയായി ഗ്രഹിക്കാത്തതിനാൽ അത്രെ നമ്മിൽ ചിലർ ചിലപ്പോൾ സംശയിച്ചു ഓടുന്നതു സത്യഉദ്ദേശത്തോടും പരമാർത്ഥബോധത്തോടും മിശിഹായിൽ സ്നേഹത്തോടും സകലത്തെയും പരിശോധിക്ക. അപ്പോൾ ആവശ്യമുള്ളതുതന്നെ നമുക്കു കാണാവുന്നതുമാണ്. കൂടാതെ നാം കാവുള്ളവരാണെന്നുകൂടെ ഓർക്കേണ്ടിയിരിക്കുന്നു. നാം ചെയ്യേണ്ടിയ പ്രവൃത്തിയിൽ നാം മൌനം കാത്തുകൊണ്ടു നമ്മുടെ ദിവസങ്ങളെയും മാസങ്ങളെയും കഴിച്ചുകൂട്ടുന്നു. മേലാൽ എങ്കിലും അങ്ങിനെ വരാതെ നമ്മെ ഭരമേല്പിച്ചിരിക്കുന്നതെന്താണെന്നു അറിഞ്ഞുകൊള്ളുവീൻ. (നട. ൧ വ്വ.) എന്നാൽ പരിശുദ്ധാത്മാവു നിങ്ങളുടെമേൽ വരുമ്പോൾ നിങ്ങൾ ശക്തി പ്രാപിക്കും. നിങ്ങൾ യേറുശ്ലേമിലും യഹൂദിയായിൽ എല്ലായിടത്തും ശമറിയായിലും ഭൂമിയുടെ അവസാനത്തോളം ഇനിക്കു സാക്ഷികൾ ആകയും ചെയ്യീൻ സത്യക്രിസ്ത്യാനിയുടെ ചുമതല ഇതത്രെ.

---

## "താരകയുടെ തന്ത്രങ്ങൾ" (തുടച്ച്)

പത്രാധിപർ സാറേ,

മേൽ കാണിച്ചിരിക്കുന്ന തലവാചകത്തിൽ ഞാൻ മുമ്പു എഴുതിയിരുന്ന ലേഖനത്തിൻെറ ഒടുവിൽ എൻെറപേരു വയ്ക്കാഞ്ഞതുകൊണ്ടായിരിക്കാം മറുപടി പറകയില്ലെന്നു കുട്ടിപ്പത്രാധിപർ കഴിഞ്ഞ താരകയിൽ ജല്പിച്ചതു. പേരു പ്രസിദ്ധപ്പെടുത്തിയേക്കണം. ഞാൻ ആ ലേഖനത്തിൻെറ ചുവട്ടിൽ എൻെറ പേരു വച്ചിട്ടുണ്ടായിരുന്നല്ലൊ. ദാനിയേൽ അവർകളോടു ഒന്നു വാദിച്ചു ബലാബലം അറിഞ്ഞിട്ടുതന്നെ കാര്യം. ഞാൻ ഗണനീയൻ അല്ലെന്നു പറഞ്ഞേക്കുമായിരിക്കും. പ്രയാസമുള്ള ലേഖനങ്ങൾക്കു മറുപടി എഴുതാൻ കുറെ പ്രയാസമാണെന്നു കാണുമ്പോൾ എടുക്കുന്ന വിദ്യ ഇതാണെന്നു ഞാൻ കഴിഞ്ഞ തവണ പറഞ്ഞതു ഇപ്പോൾ സാർത്ഥകമായല്ലൊ. മറുപടി എഴുതാൻ പ്രയാസമില്ലാത്ത വെറും "വൃത്താന്തങ്ങൾ"ക്കു മറുപടി പറയും എന്നു കാണുന്നതു ആശ്വാസജനകംതന്നെ. എൻെറ ലേഖനങ്ങളിൽ വെറും വൃത്താന്തങ്ങളുമുണ്ടു. അവയുടെ മറുപടിയെങ്കിലും കാണാമല്ലൊ എന്നുള്ളതിൽ അനല്പമായ സന്തോഷമുണ്ടു. ഗൌരവാവഹങ്ങളായ മററു ഭാഗങ്ങൾക്കും ഞാൻ ഗണനീയനാണെന്നു നമ്മുടെ "ദാനിയേലച്ചൻെറ" കണ്ണുകളിൽ തോന്നിയെങ്കിൽ നമ്മുടെ ഗുരു ഉച്ചത്തിലാണെന്നു പറയാം.

"യാക്കോബായസഭയും അംഗ്ലേയസഭയും" എന്നൊരു ലേഖനം ചിങ്ങത്തിലെ താരകയിൽ കാണപ്പെട്ടു. അതിനെതിരായി 'ദീർഘമായ ഒരു പ്രസംഗം' നിങ്ങൾ പത്രികയിൽ എഴുതിയിരുന്നല്ലൊ. ഇതിൻെറ മറുപടി എന്ന ഭാവത്തിൽ വൃശ്ചികത്തിലെ താരക ഏതൊ ചിലതൊക്കെ പുലമ്പിയിരിക്കുന്നു. അതിനെ ഇവിടെ നിരൂപണവിഷയമാക്കാമെന്നു വിചാരിക്കുന്നു. ഒന്നാമത്തെ ആക്ഷേപം ദാനിയേലിൻെറ പ്രസംഗത്തിൻെറ പ്രധാനാംശങ്ങളെ തൊട്ടിട്ടില്ല എന്നുള്ളതാണ്. ആ പ്രസംഗത്തിൻെറ പ്രധാന അംശം ഏതു? അതിൻെറ മുഖ്യ ഉദ്ദേശം എന്തായിരുന്നു? പത്രികാധിപക്കു ഒരു അബദ്ധം പററിയെന്നു കാണിക്കണമെന്നുള്ളതായിരുന്നു.

ഇതിനെ സാധിക്കുന്നതിന്നു കൊണ്ടുവന്നിട്ടുള്ള ന്യായങ്ങളാണു അതിന്റെ പ്രധാന അംശങ്ങൾ. പത്രികാധിപരുടെ എഴുത്തു വെളിക്കാകയില്ലെന്നു വിചാരിച്ച് ഹൌവ്വാഡു സായ്പിന്നു എഴുതയച്ചതുകൊണ്ടു പത്രികാധിപൎക്കു അബദ്ധം പിണഞ്ഞു എന്നുള്ളതാണ് ഏററവും പ്രധാന അംശം. ഇതിന്നു വല്ല മറുപടിയും പറഞ്ഞിട്ടുണ്ടോ എന്നു നോക്കാം. പത്രിക പറയുന്നതാവിതു:—"ഞങ്ങൾ സായ്പിന്നു എഴുതിയതും സായ്പ് പ്രസിദ്ധപ്പെടുത്തിയതും ഞങ്ങളെ അബദ്ധത്തിൽ അകപ്പെടുത്തിയെന്നു താരക വിചാരിക്കുന്നതുമായ ആ എഴുത്തിലെ സംഗതിതന്നെ കുറെക്കൂടെ വിസ്താരമായിട്ടും അഞ്ചാറു ഉപന്യാസങ്ങളായിട്ടും ഞങ്ങളുടെ സ്വന്ത പേരും ഉദ്യോഗപ്പേരും വച്ച് ൧൯൦൩ ജനുവരി ഫെബ്രുവരി ഈ മാസങ്ങളിൽ ലണ്ടനിൽ ചൎച്ച് ടൈംസ് എന്ന പത്രത്തിലും അമേരിക്കയിൽ ലിവിങ്ങ് ചൎച്ച് എന്ന പത്രത്തിലും ഒരേ സമയത്തു ഞങ്ങൾ പ്രസിദ്ധപ്പെടുത്തിക്കയുണ്ടായി. ഞങ്ങൾക്കു ഈയിട പററിയതും താരകയുടെ സാമൎത്ഥ്യംകൊണ്ടു വെളിക്കു വിട്ടതുമായ 'അബദ്ധം' ഇപ്രകാരമാണ്. മൂന്നു വൎഷം മുമ്പു ഞങ്ങൾ തുറന്നുപറഞ്ഞ ലേഖനങ്ങളുടെ ചുരുക്കം ഈയിടെ വീണ്ടും എടുത്തുപറഞ്ഞതു ഒരബദ്ധമായി വിചാരിച്ച താരകക്കോ ഞങ്ങൾക്കോ വാസ്തവത്തിൽ അബദ്ധം പററിയതെന്നു വായനക്കാർ വിധിക്കട്ടെ". (പുറം ൧൨൨)

പത്രികാധിപൎക്കല്ല താരകാധിപൎക്കാണ് വാസ്തവത്തിൽ അബദ്ധം പററിയതെന്നു സയുക്തികം പത്രിക കാണിച്ചിട്ടും ദാനിയേലിന്റെ പ്രസംഗത്തിന്റെ പ്രധാന അംശത്തിന്നു മറുപടി എഴുതിയില്ലെന്നാണ് ദാനിയേൽ പറയുന്നതു. ഇതിന്റെ മറുപടി എഴുതുന്നതിന്നു താരകാധിപൎക്കു നിവൃത്തിയില്ലാഞ്ഞിട്ടല്ലയോ ഈ കള്ളസൂത്രം പ്രയോഗിച്ചു താരകവായനക്കാരെ ചതിക്കാമെന്നു വിചാരിച്ചതു. ഹേ! താരകാധിപരെ തോന്നുമ്പൊഴൊക്കെ രക്ഷയിൽ നിന്നു മാറി നില്ക്കാമൊ? രണ്ടാമതായി പള്ളിക്രമം തിരുത്താതെ യാക്കോബ്യൎക്കു അംഗ്ലേയരോടു യോജിപ്പാൻ നിവൃത്തിയില്ലെന്നും അതുകൊണ്ടു് പള്ളിക്രമം തിരുത്തുന്നതിന്നു വിരോധമില്ലെന്നുള്ള ഭാവത്തിൽ പത്രികാധിപർ എഴുതിയിരിക്കുന്നു എന്നും ആണ് താരക പറയുന്നത്. ഇതിന്നു വല്ല സമാധാനവും പത്രിക പറഞ്ഞിട്ടാവശ്യമില്ലെന്നു ഹൌവ്വാഡു സായ്പിന്റെ എഴുത്തു വായിച്ച തലച്ചോറുള്ള ഏവനും അറിയാം. അതിൽ ഒരു വാചകത്തെ ഞാൻ പകൎത്താം. "സ്തുതി ചൊവ്വാക്കപ്പെട്ടവരും യാക്കോബ്യരും തമ്മിലുള്ള വ്യത്യാസം വിശ്വാസത്തിലല്ല വാക്കിലാകുന്നു" ഇതിൽ നിന്നു യാക്കോബ്യർ മതസംഗതി തിരുത്തേണ്ടി വരുമെന്നു അനുമാനിക്കുന്ന ഒരുവൻ ഈ ഭൂലോകത്തു കാണുകയില്ല. പിന്നെ ദാനിയേലിനെപ്പോലെ നൂറു പ്രാവശ്യം 'തൊപ്പിയിട്ട' മണ്ടന്മാർ വല്ലവരുമുണ്ടെങ്കിൽ അവൎക്കുവേണ്ടി പത്രികാധിപർ "സുറിയാനിക്കാർ അംഗ്ലേയരാകുമെന്നൊ പരിശുദ്ധന്മാരോടുള്ള അപേക്ഷ വേദവിപരീതമാണെന്നു ഞങ്ങൾ സമ്മതിക്കുമെന്നൊ താരക വിചാരിക്കുന്നതു വെറും സ്വപ്നമാകുന്നു. നേരെ മറിച്ചു പരിശുദ്ധന്മാരോടുള്ള അപേക്ഷ മുതലായതു വേദാനുസരണമാണെന്നു അംഗ്ലേയർ സമ്മതിക്കുന്ന കാലം വന്നിരിക്കുന്നു" എന്നിപ്രകാരം എഴുതിയിരിക്കുന്നതു താരക കണ്ടില്ലായിരിക്കാം. ഇപ്രകാരം ഏററവും പ്രധാനപ്പെട്ട ഭാഗങ്ങൾക്കു പത്രിക പറഞ്ഞിരിക്കുന്ന മറുപടി കണ്ടല്ലൊ.

ഇനിയും താരകക്കു പ്രധാനങ്ങളായി തോന്നിയതും പത്രിക 'തൊട്ടിട്ടുപോലുമില്ലെ'ന്നു പറയുന്നതും ആയ ഓരോന്നിനേയും എടുക്കാം. അംഗ്ലേയർക്കു രക്ഷ കിട്ടുകയില്ലെന്നു മതോപദേശപാലനത്തിൽ പത്രികാധിപർ പറഞ്ഞിരിക്കുന്നു എന്നു താരക പറഞ്ഞതിനു പത്രിക സമാധാനം പറഞ്ഞിട്ടില്ലെന്നാണു ഒന്നാമത്തെ വാദം. ഇതിനെ ഒന്നുകൂടെ തെളിയിക്കുന്നതിനെന്ന ഭാവത്തിൽ മതോപദേശപാലനം ൧൦൮-ാം പുറത്തു നിന്നും ഏതൊ ചിലതു എടുത്തു പറഞ്ഞിരിക്കുന്നു. നമുക്കു മതോപദേശപാലനം ഒന്നു പരിശോധിച്ചു നോക്കാം. പത്രികാധിപർ പറയുന്നതാണൊ താരകാധിപർ പറയുന്നതാണൊ ശരി. പത്രികാധിപർ അവിടെയും ഇവിടെയും പറയുന്നതു തൻെറ സ്വന്ത അഭിപ്രായമായി അംഗ്ലേയർക്കു രക്ഷ കിട്ടുകയില്ലെന്നു വിധിക്കുന്നില്ലെന്നും അംഗ്ലേയപണ്ഡിതന്മാരുടെ അഭിപ്രായപ്രകാരം അവർക്കു രക്ഷയില്ലെന്നും ആണ്. ഒരു ഹിന്ദുവിൻെറ ത്രിത്വത്തിലുള്ള വിശ്വാസം തെററാണെന്നു നമുക്കറിയാം. എന്നാൽ അവനു രക്ഷ കിട്ടുകയില്ലെന്നു നമുക്കു പറയാമൊ? ഒരു ഹിന്ദുവിൻെറ സംഗതി ഇപ്രകാരമാണെങ്കിൽ ഒരു ക്രിസ്ത്യാനിശാഖക്കു രക്ഷ കിട്ടുകയില്ലെന്നു എങ്ങിനെ പറയാം. മതോപദേശപാലനം ൧൧൮-ാം പുറത്തു ഇപ്രകാരം പറഞ്ഞിരിക്കുന്നു. "ത്രിത്വത്തിൽ സത്യമായി വിശ്വസിച്ചു............ഇന്ന വേദക്കാരൊ ഇന്ന ജാതിക്കാരൊ രക്ഷിക്കപ്പെടുമെന്നും ഇന്നവർ രക്ഷിക്കപ്പെടുകയില്ലെന്നും ഞങ്ങൾ വിശ്വസിക്കുന്നില്ല. എന്നാൽ അംഗ്ലേയാ സഭയുടെ സ്വന്ത വിശ്വാസപ്രകാരം അവർക്കു രക്ഷ പെടുവാൻ പാടില്ലെന്നു എൻെറ അഭിപ്രായമായിട്ടല്ല അവരുടെ രേഖാമൂലമായ....... .....ഇനിയും ൧൨൧-ാം പുറം കൂടെ നോക്കാം. "അംഗ്ലിയാക്കാരെ ഞാൻ വിധിക്കുന്നില്ല.......................അവരുടെ സ്വന്ത സമ്മതവും വിശ്വാസവും പ്രകാരം അവർക്കു രക്ഷിക്കപ്പെടാൻ പാടില്ലെന്നു ഞാനല്ല അവർ തന്നെ സമ്മതിക്കയും വിധിക്കയും ചെയ്യുന്നു" ഇവയിൽ നിന്നു അംഗ്ലേയർക്കു രക്ഷയില്ലെന്നു തൻെറ സ്വന്ത അഭിപ്രായമായി പത്രികാധിപർ പറഞ്ഞിട്ടില്ലെന്നു ബുദ്ധിക്കു സ്ഥിരതയുള്ള ഏവനും അറിയാം.

അംഗ്ലേയസഭയുടെ പ്രതിനിധികളാരും മതസംഗതിക്കു എതിരായി പറയുന്നില്ലെന്നും അങ്ങനെ വല്ലവരും പറയുന്നെങ്കിൽ അവരുടെ പേരുകൾ പത്രിക പറയുന്നില്ലെന്നുമാണ് താരക വേറൊരു സ്ഥലത്തു ഘോഷിക്കുന്നതു്. ആധാരമില്ലാതെ ഇതെല്ലാം പത്രിക തട്ടിവിടുന്നെന്നും താരകാധിപർ ധരിക്കരുതു്. ഒന്നും അറിയാൻ പാടില്ലാത്ത ഞാൻ വേണമെങ്കിൽ പത്തു സായ്പന്മാരുടെ പേർ പറഞ്ഞുതരാം. പക്ഷെ അവർ ഗണനീയന്മാരായി മിസ്റ്റർ ദാനിയേലിൻെറ കണ്ണുകളിൽ തോന്നുകയില്ലായിരിക്കും. എന്നാൽ അംഗ്ലേയർ അവരെ ഗണനീയന്മാരായി വിചാരിക്കുന്നുണ്ടെന്നു തോന്നുന്നു. അംഗ്ലേയസഭയുടെ സ്ഥിരപ്പെടുത്തപ്പെട്ട പ്രമാണങ്ങൾക്കു വിപരീതമായി ഒന്നൊ രണ്ടൊ പേർ പറഞ്ഞതുകൊണ്ടു പ്രമാണം മാറുകയില്ലെന്നും യാക്കോബായ സഭയിലെ അപ്രധാനന്മാരല്ലാത്ത ചിലർ "പുനർജ്ജന്മം എന്നൊരു ഉയർത്തെഴുനേല്പല്ലാതെ വേറൊരു ഉയർത്തെഴുനേല്പില്ലെന്നും" മററും പറയുന്നതുകൊണ്ടു യാക്കോബായ സഭയുടെ ഉപദേശം അങ്ങിനെയാണെന്നു വരുന്നില്ലെന്നും താരകയിൽ കാണുന്നു. ഇതു ഒരു യുക്തിതന്നെ. പക്ഷെ ഒരു കാര്യം അദ്ദേഹം മറന്നുപോയി. വർണ്ണവും

പൊണ്ണവും ഉള്ളവരും സ്വത്തുള്ളവരും വലിയ പരീക്ഷാവിജയികളും സഭയുടെ ഉപദേശസംബന്ധമായ കാര്യങ്ങളിൽ പ്രാമുഖ്യന്മാരല്ലെന്നു താരകാധിപർ ഗ്രഹിക്കാഞ്ഞതു 'സീയോൻകുന്നേലെ' ചൂടിന്റെ ആധിക്യം കൊണ്ടായിരിക്കാം. യാക്കോബായ സഭാദ്ധ്യക്ഷന്മാരാൽ കൈവെച്ചയക്കപ്പെട്ടിട്ടുള്ളവർ മാത്രം ഉപദേശവിഷയങ്ങളിൽ പ്രാമുഖ്യന്മാരായി ഗണിക്കപ്പെടേണ്ടിയതായിട്ടുള്ളു. അവർ വല്ല പ്രസംഗംമൂലവുമൊ പുസ്തകം വഴിയായൊ മേല്പറയപ്പെട്ട വേദവിപരീതങ്ങൾ സഭയിൽ കടത്തിയാൽ അവരെ സഭയിൽ നിന്നു മുടക്കുകയൊ ആ ഉപദേശത്തെ പിൻവലിക്കയൊ ചെയ്യുന്നതാണ്. എന്നാൽ അംഗ്ലേയ സഭയിലെ ബിഷോപ്പന്മാരും പട്ടക്കാരും മതസംഗതിക്കെതിരായി (ദാനിയേലിന്റെ അഭിപ്രായമനുസരിച്ചു) ഉപദേശിക്കയൊ പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തുകയൊ ചെയ്താൽ അവരെ മുടക്കുകയൊ അവരെക്കൊണ്ടു ആ അഭിപ്രായത്തെ പിൻവലിപ്പിക്കയൊ ചെയ്യാതിരുന്നാൽ ആ ഉപദേശത്തേയും അംഗ്ലേയാസഭ നവീകരിക്കുന്നു എന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. അല്ലെങ്കിൽ ഈ ഉപദേശങ്ങളെ ജനങ്ങളുടെ ഇടയിൽ കടത്തിയ വൈദികന്മാരെ ഈ കാരണത്തിനായിട്ടു മുടക്കീട്ടുള്ളതായി രേഖ താരകാധിപർ കാണിക്കട്ടെ.

പരിശുദ്ധന്മാരോടുള്ള അപേക്ഷ ആവശ്യമാണെന്നു പറയുന്ന അളും അങ്ങിനെ പ്രാർത്ഥിച്ചു കാണിച്ചയാളുമായ ഫോണ്ട് ലാക്ക് ബിഷോപ്പ്, ഇപ്രകാരം പ്രാർത്ഥിക്കുന്നു. "വിശുദ്ധ മറിയാമെ! ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണേ, പ്രാർത്ഥിക്കണേ". ഇതു മതസംഗതിക്കെതിരാണെങ്കിൽ ഈ ബിഷോപ്പിനെ മുടക്കാഞ്ഞതു എന്തുകൊണ്ടാണ്? പട്ടക്കാർക്കു പാപം മോചിപ്പാൻ അധികാരമില്ലെന്നു അംഗ്ലേയസഭയ്ക്കു അഭിപ്രായമുണ്ടെന്നു താരകാധിപർ പറയുമെന്നു തോന്നുന്നു. എന്നാൽ പട്ടക്കാർക്കു പാപം മോചിപ്പാൻ അധികാരമുണ്ടെന്നു അംഗ്ലേയാസഭയിലെ ഒരു പട്ടക്കാരനായ റവ: എം. എഫ് സാഡ്ലർ സയുക്തികം വാദിക്കുന്നു. ഇദ്ദേഹത്തെ മുടക്കാഞ്ഞതു എന്തുകൊണ്ടു? കുർബ്ബാന വെറും ഓർമ്മയല്ലെന്നും അതുമൂലം നിത്യജീവൻ മുതലായവ ലഭിക്കുന്നെന്നും അതു വെറും സാദൃശ്യങ്ങൾ അല്ലെന്നും ശരീരരക്തങ്ങളാണെന്നും മാമോദീസായിൽ വീണ്ടും ജനനം ഉണ്ടാകുന്നെന്നും റവ: എം. എഫ് സാഡ്ലർ, ഇ. എൻ. പൌച്ചർ, ഡാക്ടർ ഗിൽ ആദിയായ അംഗ്ലേയസഭാ വൈദികന്മാർ പ്രസംഗം മൂലവും പുസ്തകം മൂലവും തുറന്നു പറയുന്നു. എന്നിട്ടും ദാനിയേൽ വിശ്വസിക്കയില്ല. കുർബ്ബാന ശരീരരക്തങ്ങളാണെന്നും, കുമ്പിടീൽ വേണമെന്നും, നൊമ്പു നോക്കണമെന്നുംമറ്റും നവീകരണത്തലവന്മാരും, കോട്ടൂരേത്തു കത്തനാരും, വികാരിജനറാളുംമറ്റും പറയുമെന്നു തോന്നുന്നു. ഇതിനിടയിൽ ഒരു കാര്യംകൂടെ പറഞ്ഞുകൊള്ളട്ടെ. ഇവിടുത്തെ നവീകരണപട്ടക്കാരൻ മരിച്ചു അദ്ദേഹത്തെ അടക്കുന്നതിനു മുമ്പായി ഇടത്വാക്കാരൻ കിഴക്കേതലയ്ക്കൽ അച്ചൻ മുതൽപേർ ശവത്തിന്റെ കൈ മുത്തുകയും, പള്ളിയോടുംമറ്റും യാത്ര ചോദിക്കുന്ന ഭാവം കാണിക്കയും ചെയ്തതിന്റെ സാരം ഞങ്ങൾക്കു മനസ്സിലായില്ല. താരകാധിപർ ഇവിടെയെങ്ങാനും ഉണ്ടായിരുന്നെങ്കിൽ ഒരു കത്തിയെടുത്തു അച്ചന്റെ തലയിലിരിക്കുന്ന പട്ടത്തിനു ഒരു ചെത്തു കൊടുത്തേനെ.

സാപ്പിന്റെ എഴുത്തിനെ പകർത്തിയതിൽ അദ്ദേഹം ഗാഡ്ഡിയൻപ

ത്രത്തിൽ എഴുതാത്ത പദങ്ങളൊ വാചകങ്ങളൊ താരക വ്യാജമായി കയററിയെന്നു പത്രിക പ്രസ്താവിച്ചു എന്നു വായനക്കാരെ ധരിപ്പിക്കത്തക്ക വിധത്തിൽ ഒരു സൂത്രം താരക പ്രയോഗിച്ചിരിക്കുന്നു. ഈ സൂത്രംകൊണ്ടു് പത്രിക വായിക്കാത്തവരെ കളിപ്പിക്കാമെന്നല്ലാതെ അതു വായിക്കുന്നവരെ ഒരുനാളും കളിപ്പിക്കാൻ സാധിക്കയില്ല. പത്രികയുടെ വാചകമാവിതു:—ഇനി ഈ സംഗതി പ്രസ്താവിച്ചതിൽ താരക പ്രയോഗിച്ചിരിക്കുന്ന ഒരു വ്യാജംകൂടെ എടുത്തു പറയട്ടെ". ഈ സംഗതി ഏതു സംഗതി? പത്രികാധിപക്ക അബദ്ധം പററി എന്നുള്ള സംഗതി. അല്ലാതെ മിസ്റ്റർ ദാനിയേൽ, സായ്പിന്റെ എഴുത്തു അതേ വാചകത്തിൽ പകൎത്തിയെന്നുള്ള സംഗതിയല്ലെന്നു പത്രിക വായിച്ചിട്ടുള്ള ഒരാൾക്കും വ്യാകരണഗന്ധം ഉള്ള ഒരാൾക്കും പറവാൻ സാധിക്കയില്ല. കൂടാതെ സായ്പിന്റെ വാചകത്തെ താരകയിൽ പകൎത്തിയിരിക്കുന്ന ഭാഗത്തുനിന്നല്ല, ദാനിയേലിന്റെ സ്വന്ത വാചകത്തിൽ എഴുതിയിരിക്കുന്ന വാചകത്തിൽനിന്നുള്ള ഒരു ഭാഗമാണ് പത്രിക ഉദ്ധരിച്ചിരിക്കുന്നതു്. അതുകൊണ്ടുതന്നെ സായ്പിന്റെ എഴുത്തിനെ ദാനിയേലിന്റെ സ്വന്ത വാചകത്തിൽ പറഞ്ഞിരിക്കുന്ന ഭാഗത്തിലാണ് വ്യാജം പ്രയോഗിച്ചിരിക്കുന്നതെന്നു സ്പഷ്ടമാകുന്നു. പത്രികാധിപർ ചെയ്തിട്ടില്ലാത്ത സംഗതിയെ പ്രവൎത്തിച്ചിട്ടുണ്ടെന്നു പറയുന്നതിനും ആദ്യം പ്രസ്താവിച്ചതിനെ വേറൊരു വിധത്തിൽ വ്യാഖ്യാനിച്ചു കേൾപ്പിക്കുന്നതിനും അനിതരസാധാരണയായ ബുദ്ധിവൈഭവവും അതിശയനീയമായ കല്പനാശക്തിയും ആറുവൎഷ സംസൎഗ്ഗഫലമായി മിസ്റ്റർ ദാനിയേലിനു ലഭിച്ചിട്ടുണ്ടെന്നു ലോകത്തിനൊട്ടുക്കറിയാം.

താരകാധിപരുടെ വ്യാജപ്രസ്താവനയിൽ ഒന്നുകൂടെ നോക്കാം. സായ്പിന്റെ വാചകമെന്തു? ഓൎത്തഡാക്സ് (സ്തുതി ചൊവ്വാകപ്പെട്ട—താരകയുടെ തൎജ്ജിമപ്രകാരം) പാത്രിയൎക്കീസും, യാക്കോബായ പാത്രിയൎക്കീസും അന്ത്യോഖ്യാ സിംഹാസനത്തിന്മേൽ..........താരകയുടെ തൎജ്ജിമ "അന്ത്യോഖ്യയിൽ ഇരിക്കുന്ന സ്തുതി ചൊവ്വാകപ്പെട്ട പാത്രിയൎക്കീസും മൎദ്ദീനിൽ ഇരിക്കുന്ന ഇടത്തൂട്ടുകാരനായ യാക്കോബായ പാത്രിയൎക്കീസും അന്ത്യോഖ്യാ സിംഹാസനത്തിന്മേൽ............" സായ്പിന്റെ സ്വന്ത വാചകത്തിൽ "അന്ത്യോഖ്യയിൽ ഇരിക്കുന്ന", "മൎദ്ദീനിൽ ഇരിക്കുന്ന," "ഇടത്തൂട്ടുകാരനായ" ഇത്രയും പദങ്ങൾ കാണുന്നില്ല. ദാനിയേൽ സ്വകഥനത്തിൽ കിടന്ന ഒരു വാചകത്തെ പരകഥനത്തിൽ ആക്കുകയായിരുന്നു. ഇപ്രകാരം ചെയ്യുമ്പോൾ ആദ്യത്തെ വാചകത്തിലില്ലാത്ത ഒരൎത്ഥം രണ്ടാമത്തെ വാചകത്തിൽ ഉണ്ടാകാമൊ? ഉണ്ടെങ്കിൽ അതിനുള്ള വ്യാകരണസൂത്രം എവിടെ? 'കുരണ്ടി' എന്നുള്ളതിനു വ്യാകരണപ്രകാരം 'ഗൃദംധരി' എന്നും മററും പറയുന്ന കൊച്ചുപത്രാധിപക്ക വ്യാകരണസൂത്രങ്ങളൊക്കെ നാവിൽ പാഠമാണെന്നു തോന്നുന്നു. സായ്പ് പറഞ്ഞതിനെ പരകഥനത്തിൽ പറയുമ്പോൾ (ദാനിയേലിന്റെ സ്വന്ത വാചകത്തിൽ പറയുമ്പോൾ) ഏതെല്ലാം വിശേഷണ പദങ്ങൾ വേണമെങ്കിലും കൂട്ടിച്ചേൎക്കാമെന്നാണ് അദ്ദേഹത്തിന്റെ മതം. ഒരു പുതിയ സഭ സ്ഥാപിച്ചെന്നു പറഞ്ഞിരുന്നുവല്ലൊ. പുതിയ വ്യാകരണവും നിൎമ്മിച്ചുവെന്നാണ് തോന്നുന്നതു്. കേരളപാണിനിയും മററും വന്നു ശിഷ്യപ്പെട്ടുമെന്നു തോന്നുന്നു. മദ്രാസ്മെയി

ൽ, ഇൻഡ്യൻ പെററ്റിയാട്ട്, മലയാളി, മനോരമ മുതലായ പത്രങ്ങൾ താരകാധിപരെ ഉയൎത്തി പ്രസംഗിക്കാൻ തുടങ്ങും. ഭാഷാഭിമാനികളെല്ലാം വീരശ്രൃംഖല സമ്മാനിക്കും, മംഗളപത്രം സമൎപ്പിക്കും. ഏതായാലും ബഹുരസംതന്നെ. ഈ ഇരുപത്താറു വയസ്സിനിടയിൽ തല്ലുകൊള്ളി, ചതുരംഗം പൊരുന്നവൻ, വിദ്യാൎത്ഥി, മട്രിക്കുലേഷ്യനു ആറുപ്രാവശ്യം തൊപ്പിയിട്ടവൻ, ലേഖകൻ, സുവിശേഷപ്രാസംഗികൻ, പത്രാധിപർ, സഭാസ്ഥാപകൻ, വൈയ്യാകരണൻ ഇപ്രകാരമുള്ള പ്രശസ്തനാമത്തിനു അൎഹനായ പുള്ളി സാമാന്യവും അല്പ ചില്ലറയുമല്ല എന്നു പത്രികാധിപരും മററും ഓൎത്തിരുന്നാൽ കൊള്ളാം. "യാക്കോബായ സഭയിലുള്ള ഏതെങ്കിലും ഒരുത്തനെക്കൊണ്ടു ഇതു തെററാണെന്നു പത്രിക പറയിക്കട്ടെ" എന്നുള്ള ഒരു വെല്ലുവിളിയോടുകൂടിയാണ് ലേഖനം അവസാനിപ്പിക്കാൻ ഭാവിക്കുന്നെന്നു തോന്നുന്നു. പൊട്ടന്മാരായ മെത്രാങ്കക്ഷികളെ ഈ ഗംഭീരവാക്കുകൾകൊണ്ടു കളിപ്പിക്കാം. ഈ പണിയൊന്നും യാക്കോബ്യരോടു വേണ്ടാ. ഭാഷയിൽ ജ്ഞാനമുള്ള ഏവനെങ്കിലും സ്വകഥനത്തിൽ വരുത്തുമ്പോൾ ആദ്യത്തേതിൽ ഇല്ലാത്ത ഒരൎത്ഥം ജനിക്കത്തക്ക വിധത്തിൽ കൂടുതൽ വാക്കുകളെ രണ്ടാമത്തെ വാചകത്തിൽ ചേൎക്കാമെന്നു പറയുന്നെങ്കിൽ ഞാൻ ഒരു കൊച്ചു സമ്മാനം താരകാധിപൎക്കു തരാൻ തയ്യാറാണ്. കാൎയ്യംകൊണ്ടു പത്രിക ഞങ്ങളോടു മുട്ടിപ്പിച്ചിട്ടില്ലെന്നു (പു. ൈ) പറയുന്ന താരകാധിപർ പ്രസ്തുതലേഖനത്തിന്റെ ഏതെല്ലാം ഭാഗങ്ങൾക്കു ഇനിയും സമാധാനം പറയാനിരിക്കുന്നു എന്നു നമുക്കു ആലോചിച്ചിട്ടു ഇതിനെ അവസാനിപ്പിച്ചേക്കാം. പത്രികാധിപൎക്കു അബദ്ധം പററിയെന്നു കാണിക്കാനായിരുന്നു താരകാധിപർ ലേഖനം പ്രസിദ്ധപ്പെടുത്തിയതു. താരകാധിപൎക്കാണ് അബദ്ധം പററിയതെന്നു വിശദമായി കാണിച്ചു. അതിനെപററി യാതൊരു സമാധാനവും ഇല്ല. ഓൎത്തഡാക്സ് എന്നുള്ള പദത്തിന്റെ സന്ദൎഭോചിതമായ അൎത്ഥം അറിയാൻ പാടില്ലാഞ്ഞിട്ടോ മറെറാ ഗ്രീക്ക് പാത്രിയൎക്കീസ് സ്തുതി ചൊവ്വാകപ്പെട്ട ആളെന്നും യാക്കോബായ പാത്രിയൎക്കീസ് ഇടത്തൂട്ടുകാരനെന്നും ധരിച്ചതു ദാനിയേലിന്റെ അജ്ഞത്വത്തിന്റെ അതിരില്ലായ്മയാണെന്നു പറഞ്ഞിട്ടു അതിനു താരകാധിപർ കണ്ണടച്ചുകളഞ്ഞു. സാക്ഷാൽ അന്ത്യോഖിൽ ഒരു പാത്രിയൎക്കീസുണ്ടെന്നു തെളിയിച്ചുതന്നാൽ ഒരു കൊച്ചു സമ്മാനം കൊടുക്കാമെന്നു പത്രികാധിപർ പറഞ്ഞാറെ ദാനിയേലിനു സമ്മാനം വേണ്ടായെന്നു പറഞ്ഞു ഓടുന്നു.

ഇപ്രകാരം താരകയിലെ ഓരോ ലേഖനങ്ങളേയും നിരൂപണവിഷയമാക്കണമെന്നു ആഗ്രഹമുണ്ടു. ചുണയുണ്ടെങ്കിൽ നേരെ നിന്നു പറയട്ടെ.

വി. എം. കോശി

കാൎത്തികപ്പള്ളി.

---

## ഇനിക്കു കിട്ടിയ തങ്കം (തുടൎച്ച)

ചെങ്ങന്നൂർ വി. ജി. തോമ്മസ്.

ഈ അവസരത്തിൽ എന്റെ മനസ്സിലുണ്ടായ വികാരഭേദങ്ങൾ ഒട്ടും ചില്ലറയല്ലായിരുന്നു. മഞ്ഞപ്പട്ടിനകത്തു പുള്ളിമാൻ തുകലുകൊണ്ടു മൂടിക്കെട്ടിയ ഒരു സാധനമാണ് എന്റെ ദൃഷ്ടിക്കു വിഷയീഭവിച്ചതു്, ഏ

തായാലും ഞാനാഗ്രഹിച്ചുവന്നതുപോലെ ഇതു തങ്കമല്ലെന്നുള്ളതു തീർച്ചതന്നെ എന്നുള്ള മനോനിശ്ചയത്തോടുകൂടി ഞാനതിനെ സമീപത്തുണ്ടായിരുന്ന ഒരു പാറപ്പുറത്തുവച്ചു. എന്നെ ഇത്രമാത്രം വൃഥാ കഷ്ടപ്പെടുത്തിയ വയോധികനോടു ഇനിക്കു അളവില്ലാത്ത വിരോധം തോന്നി.

കഷ്ടം നാലഞ്ചാറുദിനം ഞാൻ
കഷ്ടപ്പെട്ടതു പാഴായല്ലോ
അഷ്ടികഴിപ്പാൻ കൊട്ടൻമലയിൽ
കിട്ടായായൊരുവകയിന്നയ്യോ.
കൊച്ചൻ വാടിയ ലതപോലായി
കൊച്ചല്ലുള്ളോരുതാപമിനിക്കും
എങ്ങാണ്ടുള്ളോരു പടുകിളവൻെറ
ചെങ്ങാത്തത്താലിതുവന്നേവം.

ഇപ്രകാരമുള്ള മനോവിചാരങ്ങളോടുകൂടി ആ പാറപ്പുറത്തുതന്നെ ഞങ്ങൾ ഇരുന്നു. തൽക്ഷണംതന്നെ നമ്മുടെ പഴയ വൃദ്ധൻ കുറേ പാലും പഴവും ഞങ്ങൾക്കു ഭക്ഷിക്കുന്നതിനായി കൊണ്ടുവന്നുതന്നു. ഏതായാലും ഞാനും കൊച്ചനുംകൂടി അവയെ ആഹരിച്ചു കുറേനേരം കഴിഞ്ഞപ്പോൾ ക്ഷീണത്തിന് ഒരുവിധം ശമനം വന്നു.

എൻെറ മുഖത്തു തീരെ പ്രസാദമില്ലന്നു വൃദ്ധനു തോന്നി.

തങ്കത്തെ സംബന്ധിച്ചു യാതൊന്നും പ്രസ്താവിക്കാതെ അദ്ദേഹം എന്നെ അവിടെനിന്നും എഴുന്നേല്പിച്ചു. പടിഞ്ഞാറുവശത്തു ഉയർന്നുനിൽക്കുന്ന ഒരു സ്മാരക കെട്ടിടത്തേ അംഗുലികൊണ്ടു നിർദ്ദേശിച്ചു.

അതിൻെറ സമീപപ്രദേശങ്ങൾ കാണുന്നതിനായി അദ്ദേഹം ഞങ്ങളെ ക്ഷണിച്ചു. മനസ്സിനും ദേഹത്തിനും ഇനിക്കു തീരെ സുഖമില്ലന്നിരുന്നാലും അദ്ദേഹത്തിൻെറ ക്ഷണത്തേ നിരസിക്കുന്നതിനു ഞാൻ പ്രേരിതനായില്ല. കുറെ അധികസമയം നടന്നതിൻെറ ശേഷം ആ ഓർമ്മസ്തംഭത്തിൻെറ തെക്കുഭാഗത്തു ഞങ്ങൾ എത്തി. ഉടൻതന്നെ തൻെറ ശിരസ്സിനെ വണങ്ങി അദ്ദേഹം ആസ്ഥലത്തേ ഒന്നു വന്ദിച്ചു. ഇതു കണ്ടു ഞാൻ വളരെ അതിശയിച്ചു. ഇതെന്തു കൃതിയാണ്, വടക്കൻദിക്കിലുള്ള പഞ്ചാക്ഷരക്കാരൊ തെക്കൻദിക്കിലുള്ള ഏതെങ്കിലും വർഗ്ഗക്കാരൊ ഇതു കണ്ടിരുന്നെങ്കിൽ ഈ മഹാനുഭാവൻ പ്രവർത്തിച്ചതിനെ സംബന്ധിച്ചുള്ള വിധി എന്തായിരിക്കുമായിരുന്നു.

ഞങ്ങൾ ഒരുമിച്ചു ഒരു തണലത്തിരുന്നു.

വൃദ്ധൻ- ഇതു ഒരു മഹാൻെറ ഓർമ്മസ്തംഭമാണ്.

ഞാൻ- ഏതു മഹാൻെറയാണ്.

വൃദ്ധൻ—എന്നു പ്രസിദ്ധനായ ഒരു പുണ്യവാൻെറ ശവക്കല്ലറയാണിത്. ഇദ്ദേഹം സാക്ഷാൽ സർവേശ്വരൻെറ വിശ്വസ്ത സേവകനായിട്ടാണ് തൻെറ കാലം കഴിച്ചിട്ടുള്ളത്. എന്നുപറഞ്ഞതിൻെറശേഷം അദ്ദേഹത്തെ സംബന്ധിച്ചു ഒട്ടധികം വിസ്തരിച്ചു. ആ മഹാൻെറ പേർ ഞാൻ മറന്നുപോയി.

വൃദ്ധൻ- നിങ്ങൾക്കു തന്നതങ്കം എവിടെ.

ഞാൻ- തങ്കമോ? എന്തു തങ്കം, ഇതാ ഒരു തോൽക്കെട്ടു അതെൻെറ കൈവശം ഉണ്ട്.

വൃദ്ധൻ- അതിനെടുക്കണം. നിങ്ങൾ ക്ഷമയോടുകൂടി അതു തുറന്നു നോക്കിയില്ലല്ലൊ. വൃദ്ധൻ അതിന്റെ പൊട്ടിച്ചു തോൽ മാററിക്കളഞ്ഞപ്പോൾ ഇതാ അകത്തൊരു ചെറിയ സാധനമിരിക്കുന്നു. കൊള്ളാം, ഇതെന്താണ്. ഇതു ഞാൻ കണ്ടിട്ടില്ലല്ലൊ.

വൃദ്ധൻ- ഇതാണ് സാക്ഷാൽ തങ്കം എന്നു പറയുന്നതു്. അതിനുപകരം തോൽകെട്ടു പൊളിക്കാതെ നിരാശയോടെ തള്ളിക്കളഞ്ഞതതെന്താണ്.

ഞാൻ- കണ്ടമാത്രയിൽതന്നെ എന്റെ മനസ്സു മടിച്ചു, അതാണ് ഞാൻ നോക്കാഞ്ഞതു.

വൃദ്ധൻ- തങ്കം അധികം വേണമോ? അതു കുറച്ചുമതി ഇതുകൊണ്ടു നിങ്ങൾ വലിയ ഭാഗ്യവാനാകും. ഞങ്ങൾക്കുള്ള ഐശ്വര്യങ്ങളെല്ലാം നിങ്ങൾ കാണുന്നില്ലേ, അതിന്നു കാരണം വേറെയൊന്നുമല്ല. ഇതിന്റെശേഷം ആ മഹാന്മാരുടെ (ഗ്രന്ഥവാസികളുടെ) ചരിത്രമെല്ലാം വൃദ്ധൻ എന്നെ കേൾപ്പിച്ചു. അവ വേറൊരവസരത്തിൽ എഴുതിക്കൊള്ളാമെന്നു വിചാരിക്കുന്നു. ഇതിന്റെ ശേഷം ഒരു മധുരസാധനം ഞങ്ങൾക്കു തിന്നുന്നതിനായി വൃദ്ധൻ തന്നു. അതു തിന്നു, ഉടൻ ഞാനും കൊച്ചനും മയങ്ങിപ്പോയി പിന്നീടുള്ള കഥയൊന്നും ഞങ്ങൾക്കറിവില്ല.

രണ്ടുമൂന്നു മണിക്കൂർ കഴിഞ്ഞപ്പോൾ വെള്ളിമലയിൽ പഴയസ്ഥലത്തുതന്നെ ഞങ്ങൾ നിൽക്കുന്നതായി തോന്നി. ഇതു കൺകെട്ടുവിദ്യയോ എന്തോ. ഞങ്ങൾക്കു തങ്കംതന്ന മഹാനുഭാവൻ ഞങ്ങളെ സന്തോഷിപ്പിച്ചിരുത്തി യാത്രപറയുന്നഭാവത്തിൽ തങ്കത്തെസംബന്ധിച്ചു ഇപ്രകാരം പറഞ്ഞു. നിങ്ങൾ ചെറുപ്പമാണ് തങ്കം നിങ്ങളുടെ ഇഷ്ടപ്രകാരം ചിലവിടരുത്. അതു നിങ്ങൾക്കു ദോഷമായിത്തീരും. നിങ്ങളെക്കാൾ വളരെ അറിവുള്ളവരായിരുന്ന നിങ്ങളുടെ പിതാക്കന്മാർ, അവരുടെ ഓരോ രീതികളനുസരിച്ചുമാത്രമേ നിങ്ങൾ ഇതിനെ ചിലവിടുവാൻ പാടുള്ളു. എന്നാലും എന്റെ ഗുണദോഷത്തെ നിങ്ങൾ ഓർത്തുകൊള്ളണം.

ഈ തങ്കം വേറൊന്നുമല്ലായിരുന്നു ഒരു വിശുദ്ധ വേദപുസ്തകമായിരുന്നു. യാത്രയും ചോദിച്ചു ഞങ്ങൾ വടക്കോട്ടേക്കു തിരിച്ചു. വന്നതാരുമറിയാതെ നാട്ടിലുമെത്തി.

---

## “സുറിയാനി കുട്ടികളുടെ വൈദീക പരിശീലനം.”

(തുടർച്ച.)

വൈദീകപരിശീലനത്തിന്റെ ആവശ്യകതയെക്കുറിച്ച് ഇതുവരെ നാം അല്പമായി കേട്ടുവല്ലൊ. ഇനിയും വൈദീകപരിശീലനം നൽകപ്പെടുന്നതിനുള്ള മാർഗ്ഗങ്ങളെപ്പററി അല്പമായി ചിന്തിക്കാം.

നമ്മുടെ കുട്ടികൾക്കു വൈദീകപരിശീലനം നൽകപ്പെടുന്നതിലേക്കു പ്രഥമവും സഫലവുമായ മാർഗ്ഗം കുടുംബപരിശീലനമാകുന്നു. കുടുംബത്തിൽ പ്രായം ചെന്നവർക്കും കുട്ടികൾക്കും ശാരീരികമായ ചില അനുഷ്ഠാനങ്ങൾ ഒരുപോലെ ആവശ്യമാണെന്നു എല്ലാവരും സമ്മതിക്കുന്നുണ്ടല്ലൊ. ഭക്ഷണം, സ്നാനം മുതലായ കാര്യങ്ങളിൽ പ്രായം ചെന്നവർ മാതൃകയായിനിന്നുകൊണ്ടു സമയംതെററാതെ കുഞ്ഞുങ്ങളോടൊന്നിച്ചു അതിനെ നിവൃത്തിക്കുന്നതിൽ കുടുംബബാദ്ധ്യസ്ഥതയുള്ളവർ നിഷ്കർഷയുള്ളവരായി കാണപ്പെടുന്നുണ്ടു. എന്നാൽ ആത്മീകകാര്യങ്ങളിൽ ഇതുപോലെയുള്ള നിഷ്കർഷ അധികം കുടുംബങ്ങളിലും കാണപ്പെടുന്നില്ലന്നു വ്യസനപൂർവം പറയേണ്ടിയിരിക്കുന്നു. യാമംതോറുമുള്ള നമസ്കാരങ്ങൾ വിധിപ്രകാരം അനുഷ്ഠി

ക്കുന്ന കുടുംബങ്ങൾ ഓരോ ഇടവകയിൽ എന്നല്ല മലങ്കര ഒട്ടുക്കു നോക്കിയാലും ഒരു കയ്യുടെ വിരലിൽ എണ്ണുവാൻ കഴിയുന്നതിൽ അധികമുണ്ടെന്നു തോന്നുന്നില്ലാ. അതു ദയറാവാസികൾക്കും വൈദികാദ്ധ്യക്ഷന്മാർക്കും ഒഴിഞ്ഞുകൊടുത്തിരിക്കയാണെന്നു തോന്നുന്നു. എന്നാൽ പകൽ സമയങ്ങളിൽ കുടുംബാംഗങ്ങൾ കാര്യാന്തരങ്ങളിൽ പ്രവേശിച്ചു വിവിധസ്ഥലങ്ങളിൽ ആയിപ്പോകുന്നതിനാൽ യാമനമസ്കാരം അസാദ്ധ്യമാണെന്നു ഒരു സമാധാനം പറയുവാനുണ്ടായേക്കാം. എന്നാൽ സന്ധ്യയ്ക്കു ജോലികൾ അവസാനിക്കയും കുടുംബാംഗങ്ങൾ വീണ്ടും യോജിക്കയും ചെയ്യുന്നതിനാൽ സന്ധ്യ, സൂത്താറാ, പാതിര, മഷ്യൽ ഈ യാമങ്ങളിലെ നമസ്കാരങ്ങൾ വിധിപ്രകാരം അനുഷ്ഠിക്കുന്നതിനു മനസ്സുള്ള പക്ഷം ഒരു പ്രയാസവും ഉണ്ടായിരിക്കുന്നതല്ലാ. ഇങ്ങനെയുള്ള പരിശീലനത്തിന്റെ ലോപം നിമിത്തമായി ക്രമപ്പടിയുള്ള നമസ്കാരം നമ്മുടെ സഭയിൽ ഉള്ള അനേകർക്കും തിക്തകം കഷായം പോലെ തോന്നിയിരിക്കുന്നു. ക്രമപ്പടിയിലുള്ള വിരസതകൊണ്ടും, ഭക്തിവൈരാഗ്യം നിമിത്തം സ്വയപ്രാർത്ഥനയിലുള്ള വെറുപ്പുകൊണ്ടും ഇതിനു രണ്ടിനും മദ്ധ്യേ ഒന്നു ഉണ്ടായിട്ടില്ലാത്തതുകൊണ്ടും പ്രാർത്ഥനകൂടാതെ കഴിച്ചുകൂട്ടുന്നവരായി അനേകർ ഇക്കാലത്തുണ്ട്. ഈ ഭയങ്കരമായ അപകടസ്ഥാനത്തെ അനേകർ സ്വയം സ്വീകരിക്കുന്നതിനു ഇടയാക്കിത്തീർത്തതു കുടുംബജീവിതത്തിലുള്ള അശ്രദ്ധ ഒന്നുമാത്രമാകുന്നു. അതുകൊണ്ടു ആത്മാവിന്റെ ഭാഗ്യാവസ്ഥയെയും സമുദായത്തിന്റെ അഭ്യുദയത്തേയും കാംക്ഷിക്കുന്നവരായ ഏവരും ഭക്തികരമായ കുടുംബജീവിതത്തിൽ പ്രത്യേകം ശ്രദ്ധവയ്ക്കേണ്ടതാകുന്നു. നമസ്കാരം, നോമ്പു, ശാബതാചാരം, പള്ളിയാരാധന, മരിച്ചവരോടുള്ള സ്മരണ, പരിശുദ്ധന്മാരോടുള്ള പ്രാർത്ഥന, പെരുന്നാളാചാരം ഈ വക ഭക്തികരമായ അനുഷ്ഠാനങ്ങളിൽ കുടുംബത്തിലുള്ളവർ എല്ലാവരും ഒന്നിച്ചുചേർന്നു പ്രവൃത്തിക്കുന്നതായിരുന്നാൽ അതു ദൈവസന്നിധിയിൽ അധികപ്രസാദത്തിനും കുഞ്ഞുങ്ങളുടെ ഭക്തിമാർഗ്ഗത്തിലുള്ള പരിശീലനത്തിനും ഹേതുവായിത്തീരുന്നതാണ്.

൫-ാമതായി പറയുവാനുള്ളതു "സൂര്യവാരിപാഠശാലാഭ്യസനത്തെ"പ്പററിയാകുന്നു. ഓരോ ഇടവകയിൽ പൈതങ്ങളുടെ വൈദികജ്ഞാനാഭ്യസനത്തിനായി സൺഡെസ്കൂളുകൾ ഏർപ്പെടുത്തി നടത്തേണ്ടതു ഇടവകപ്രധാനികളുടെ മുഖ്യചുമതലയാകുന്നു. നല്ല വിളവിനെ കാംക്ഷിക്കുന്ന കൃഷിക്കാരൻ നല്ല വിത്തുകളെ സൂക്ഷിക്കുന്നതിൽ ശ്രദ്ധവയ്ക്കുന്നു. വിത്തിൽ ശ്രദ്ധയില്ലാത്തവൻ നല്ല വിളവിനു ആഗ്രഹിക്കുന്നത ഭോഷത്വം ആകുന്നു. ഓരോ ഇടവകയിലും ഭാവികാലത്തിൽ നല്ല ഫലം പുറപ്പെടുവിക്കേണ്ട വിത്തുകൾ നമ്മുടെ പൈതങ്ങൾ ആകുന്നു. ഈ ബോധം ഇല്ലാതെ ഇരിക്കുന്നതിനാൽ അത്രെ സൺഡേസ്കൂൾകാര്യത്തിൽ നമുക്കു അശ്രദ്ധ നേരിടുന്നതു. ഒരു ഇടവകയുടെ ഭാവി അവിടത്തെ സൺഡേസ്കൂളിനെ ആശ്രയിച്ചിരിക്കും എന്ന അഭിപ്രായപ്പെടുന്നതിൽ അധികം തെറ്റുവരാനില്ലാ. മിക്ക ഇടവകയിലും സൺഡേസ്കൂൾകാര്യത്തിൽ ഇന്നും വളരെ അശ്രദ്ധ കണ്ടുവരുന്നു എന്നുള്ളതു അത്യന്തം ശോചനീയംതന്നെ. കോഴഞ്ചേരി ഇടവകക്കാർ കുറെ മുമ്പുമുതൽക്കെ സൺഡെസ്കൂൾകാര്യത്തിൽ വളരെ ശ്രദ്ധാലുക്കളായി കണ്ടുവരുന്നതു അത്യന്തം അഭിനന്ദനീയമായിരിക്കുന്നു എന്നുള്ള വസ്തുത മുഖസ്തുതികൂടാതെ പ്രസ്താവിച്ചുകൊള്ളുന്നു. ഇതു കൂടാതെ മലങ്കര ഒട്ടുക്കു സൺഡേസ്കൂൾകാര്യത്തിൽ ഇപ്പോൾ ഒരു ഉണർച്ച കയറിയിട്ടുള്ളതായി പറയേണ്ടിയിരിക്കുന്നു. "മലങ്കര സുറിയാനി സുവിശേഷസംഘം" അതിന്റെ കീഴിൽ അനേകം സൺഡേസ്കൂളുകൾ ഏർപ്പെടുത്തി നടത്തുന്നതിൽ ഉത്സുകമായിരിക്കുന്നു. പഠിത്വം, പരീക്ഷ ഈ വിഷയങ്ങളിൽ ഐകരൂപ്യം വരുത്തുന്നതിലും, വിജയികൾക്കു സമ്മാനം നൽകി അവരെ പ്രോത്സാഹിപ്പിക്കുന്നതിലും പ്രസ്തുതസംഘം ചെയ്തുവരുന്ന അശ്രാന്തപരിശ്രമം അഭിനന്ദനീയം എന്നല്ലാതെ പറവാൻ കാണുന്നില്ലാ. സുറിയാനിസുവിശേഷകൻ എന്ന മാസികയിൽ സൺഡെസ്കൂൾ കാര്യങ്ങൾക്കായി കുറെ ഭാഗം ഒഴിച്ചിട്ടുള്ളതിന്റെ ഔചിത്യത്തെപ്പററി ആർക്കും പക്ഷാന്തരം ഉണ്ടാകുവാൻ ഇടയില്ലാ. അതിൽ പ്രതിവാദിക്കുന്ന വിഷയങ്ങൾ ലളിതങ്ങളും അ[illegible]തങ്ങളും വി[illegible]ങ്ങളും ആകയാൽ അദ്ധ്യാപകന്മാർക്കും അദ്ധ്യേതാക്കൾക്കും ഒരുപോലെ ഉ

ണപ്രദമായിത്തീരുന്നുണ്ടു. ഇങ്ങനെയുള്ള പല സൌകൎയ്യങ്ങളും നിൎബ്ബന്ധങ്ങളും ഉള്ള ഈ കാലത്തും സൺഡെസ്കൂൾകാൎയ്യത്തിൽ കാണിച്ചുവരുന്ന അശ്രദ്ധ ക്ഷന്തവ്യമല്ലാത്ത അപരാധം എന്നല്ലാതെ എന്താണു് പറയേണ്ടതു.

സുറിയാനിക്കുട്ടികളുടെ വൈദീകപരിശീലനത്തിനായി കഴിഞ്ഞ കൊല്ലം മുതൽ ഏൎപ്പെടുത്തിനടപ്പിൽ വരുത്തിയിരിക്കുന്ന "വിദ്യാൎത്ഥിയോഗം" നമ്മുടെ സമുദായത്തിന്റെ ഭാവിശ്രേയസ്സിനെ സൂചിപ്പിക്കുന്ന സൂചകമായിത്തന്നെ നമുക്കു അഭിമാനിക്കാവുന്നതാണു്. ആ യോഗം നമ്മുടെ ബാലന്മാരുടെ ഭക്തിമാൎഗ്ഗപ്രദൎശകമായി നിലനിന്നു നമ്മുടെ സമുദായത്തിൽ അനേകം ആത്മീകവീരന്മാരെ എഴുന്നേല്പിക്കുന്നതിനു സംഗതിയാകണമെ എന്നു നാം എല്ലായ്പോഴും ദൈവത്തോടു പ്രാൎത്ഥിക്കേണ്ടിയിരിക്കുന്നു.

കുട്ടികളുടെ വൈദീകപരിശീലനത്തിൽ രക്ഷകൎത്താക്കൾക്കുള്ള ചുമതലയെക്കുറിച്ചുകൂടി അല്പം പറയേണ്ടിയിരിക്കുന്നു. ഇതിനെസംബന്ധിച്ചു കുഡുംബജീവിതം എന്ന ഭാഗത്തിൽ അല്പം വിവരിച്ചിട്ടുണ്ടു. കുഞ്ഞുങ്ങളുടെ ശാരീരികമായും മാനസികമായും ഉള്ള വിഷയത്തിൽ രക്ഷാകൎത്താക്കൾക്കുള്ള ശ്രദ്ധപോലെ ആത്മീകകാൎയ്യങ്ങളിൽ ശ്രദ്ധയുള്ളതായി കാണപ്പെടുന്നില്ല. ഇതു ഒരുത്തൻ ഭൂലോകം മുഴുവൻ ലാഭം വരുത്തിയാലും തന്റെ ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ എന്തു പ്രയോജനമുള്ളു. അവൻ തന്റെ ആത്മാവിനു ഈടായിട്ടു എന്തു കൊടുക്കും. എന്നുള്ള നമ്മുടെ കൎത്താവീശോമ്ശിഹായുടെ ഉപദേശത്തിനു എതിരാണെന്നുള്ളതു ഉദാസീനതയാൽ നാം അറിയാതിരിക്കുന്നു. ആത്മാവിനെസംബന്ധിച്ചിടത്തോളം അജ്ഞതാനിമിത്തം ബാലൻ, വൃദ്ധൻ എന്നുള്ള ഭേദബുദ്ധി നമുക്കു തോന്നുന്നുണ്ടെങ്കിലും ദൈവത്തിനു ആ ഭേദബുദ്ധി ഇല്ലെന്നു നാം നല്ലവണ്ണം അറിഞ്ഞിരിക്കേണ്ടതാണു്. "ദൈവരാജ്യം ഇപ്രകാരമുള്ളവരുടേ ആകുന്നു എന്നും, ദൈവരാജ്യത്തെ ശിശു എന്നപോലെ കൈക്കൊള്ളാത്തവൻ ആരും ഒരു പ്രകാരത്തിലും കടക്കയില്ല" എന്നും, കൎത്താവു പറയുന്നു. ലൂക്കോ. ൧൮: ൧൬—൧൭. അപ്പോൾ സ്വൎഗ്ഗരാജ്യത്തിനു ന്യായമായ അവകാശികൾ ശിശുക്കളാണെന്നു വന്നുകൂടുന്നു. അതിനാൽ നമ്മുടെ കുഞ്ഞുങ്ങളെ ആ അവകാശത്തിന്നടുത്ത ഭക്തിമാൎഗ്ഗത്തിലും പരിജ്ഞാനത്തിലും വളൎത്താതിരുന്നാൽ അതിന്മേൽ രക്ഷകൎത്താക്കന്മാൎക്കുള്ള ചുമതല ഭയങ്കരമായിരിക്കും. നമ്മുടെ കൎത്താവു കുഞ്ഞുങ്ങളെ അടുക്കൽ വിളിക്കുന്നു. മാതാപിതാക്കൾ അയക്കുന്നില്ലാ. എത്ര ഭയങ്കരം! ജ്ഞാനസ്നാനത്തിൽ മദ്ധ്യസ്ഥത നില്ക്കുന്ന ആളുകൾക്കും ഈ ചുമതല ഉള്ളതാകുന്നു. മാതാപിതാക്കന്മാർ കുഞ്ഞുങ്ങളെ ഭക്തികരമായി വളൎത്താതെയൊ സൺഡേസ്കൂളുകളിൽ അയക്കാതെയൊ ഇരുന്നാൽ മദ്ധ്യസ്ഥതവഹിച്ചിട്ടുള്ളവർ കുഞ്ഞുങ്ങൾക്കുവേണ്ടി ഗുണദോഷങ്ങൾ പറഞ്ഞുകൊടുത്തും മാതാപിതാക്കന്മാരെ നിൎബ്ബന്ധിച്ചു സൺഡേസ്കൂളുകളിൽ അയപ്പിച്ചും തങ്ങളുടെ ചുമതലയെ നിവൃത്തിക്കേണ്ടതാകുന്നു.

ഇനിയും പട്ടക്കാൎക്കു "കുട്ടികളുടെ വൈദീകപരിശീലനത്തിൽ" ഉള്ള ചുമതലയെക്കുറിച്ചുകൂടി അല്പം പറഞ്ഞിട്ടു ഈ ഉപന്യാസത്തെ അവസാനിപ്പിക്കാം. കൎത്താവിന്റെ അടുക്കൽ അവരെ അനുഗ്രഹിക്കുന്നതിനായി പൈതങ്ങളെ കൊണ്ടുചെന്നപ്പോൾ അവരെ തടുത്തതു അടുത്തുനിന്ന ശിഷ്യന്മാരായിരുന്നു. ഇവർ പെന്തിക്കോസ്തിനു മുമ്പുള്ള ശിഷ്യന്മാരായിരുന്നു എന്നു നാം നല്ലവണ്ണം ഓൎക്കേണ്ടതാണു. നമ്മുടെ സഭയിലുള്ള മിക്ക പട്ടക്കാരും ഇതുപോലെയല്ലെങ്കിലും ഏകദേശം ഇപ്രകാരമുള്ളവരായി കാണപ്പെടുന്നു. (ഇതിൽ അങ്ങിനെയുള്ളവർ പരിഭവിക്കയും എന്നെ തെററിദ്ധരിക്കയും ഇല്ലെന്നു വിശ്വസിക്കുന്നു.) അവർ കറവുള്ള ആടുകളെ മേയിക്കുന്നതിൽ മാത്രമെ താല്പൎയ്യപ്പെടുന്നൊള്ളു. ഇവരുടെ ഈ വിധമുള്ള നടപ്പു കണ്ടാൽ തങ്ങളുടെ ചുമതല അത്രത്തോളമേ ഉള്ളു എന്നു തോന്നിപ്പോകും. എന്നാൽ "എന്റെ കുഞ്ഞാടുകളെ മേയിക്ക" എന്നുള്ള തിരുമേനിയുടെ വാത്സല്യമേറിയ കല്പനയെ അവർ വിസ്മരിച്ചുകളയുന്നു. സുറിയാനിസഭയിൽ "കുട്ടികളുടെ വൈദീകപരിശീലനത്തിൽ" മുഖ്യചുമതല തങ്ങൾക്കാണെന്നു അറിഞ്ഞു അപ്രകാരം അവർ ശ്രമിച്ചിരുന്നു എങ്കിൽ ഇപ്പോൾ സൺഡേസ്കൂളുകൾ ഇല്ലാത്ത ഇടവകകളും ഭക്തിയില്ലാത്ത ചെറുപ്പക്കാരും ഇല്ലാതിരുന്നേനെ. എന്നാൽ കാലംചെയ്ത കൊച്ചുതി

തിരുമേനിയുടെ അദ്ധ്യക്ഷതയിൽ പരിശീലിച്ചിട്ടുള്ള കൊച്ചച്ചന്മാരും ഇപ്പോഴത്തെ ദീവന്നാസ്യോസ് കൊച്ചുമെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ പരിശീലിച്ചിട്ടുള്ള ശെമ്മാശന്മാരും ഈ വിഷയത്തിൽ അത്യുത്സാഹം ഉള്ളവരായി കാണപ്പെട്ടുവരുന്നുണ്ടെന്നുള്ളതിനെ ഇവിടെ വിസ്മരിച്ചുകളയുന്നില്ല. എന്നുമാത്രമല്ല ചെറുപ്പത്തിലെ വൈദികാദ്ധ്യക്ഷതയിൽ ശരിയായി വൈദീകപരിശീലനം ചെയ്തിട്ടുള്ളതിന്റെ ഫലം അവരിൽ നല്ലവണ്ണം പ്രകാശിച്ചു കാണുന്നുമുണ്ടു. അതിനാൽ ഈ ആത്മീകപിതാക്കളെ ഇന്നത്തെ പ്രസംഗവിഷയത്തിനു ഒരു മാതൃകയായി ചൂണ്ടികാണിക്കക്കൂടി ചെയ്തുകൊള്ളുന്നു.

ആകയാൽ സുറിയാനിസഭയാകുന്ന തോട്ടത്തിന്റെ ഭാവിയുടെ ശുഭാശുഭാവസ്ഥ അതിലെ ചെറുതൈകളാകുന്ന നടുതലകളെ ആശ്രയിച്ചിരിക്കുന്നതിനാൽ ചുമതലയുള്ളവർ എല്ലാവരും ആ നടുതലകളെ പ്രത്യേകം ശുശ്രൂഷിക്കയും നല്ലപോഷണശക്തിയുള്ള ഭക്ഷണങ്ങൾ നൽകി വളർത്തുകയും, കളകൾ കയറാതെ സൂക്ഷിക്കയും പുറമെനിന്നും ദുഷ്ടജന്തുക്കളുടെ ആക്രമത്തിനു അധീനപ്പെട്ടു നഷ്ടപ്പെടാതെ കരുതികൊള്ളുകയും ചെയ്യുന്നതായിരുന്നാൽ നമ്മുടെ സുറിയാനിസഭ ഇപ്പോഴത്തെക്കാൾ ശ്രേയസ്കരമായ ഒരു നല്ല ഭാവിയെ പ്രാപിക്കയും അതിനെക്കണ്ടു നമുക്കു ആനന്ദിക്കുന്നതിനു സംഗതി ഉളവാകയും ചെയ്യും.

## വിശുദ്ധ കുർബ്ബാന.

(ലിവിങ്ങ് ചർച്ച് എന്ന അംഗ്ലിയാപത്രത്തിൽനിന്നു)

കുർബ്ബാനയിലെ അപ്പവും വീഞ്ഞും ശരീരരക്തങ്ങളാകുന്നതു എങ്ങനെ? കാഴ്ചയിലും രുചിയിലും അപ്പവും വീഞ്ഞും തന്നെയാണല്ലോ എന്നിങ്ങനെ ചിലർ പറയുന്നു.

നമ്മുടെ കർത്താവായ യേശുക്രിസ്തു ഭൂമിയിൽ സഞ്ചരിച്ചിരുന്നപ്പോൾ പൂർണ്ണമനുഷ്യൻ മാത്രമല്ലാ പൂർണ്ണദൈവവുമായിരുന്നു. ദൈവകുമാരൻ കന്യകയിൽനിന്നു എടുത്ത മാംസരക്തങ്ങളോടു ചേർന്നപ്പോൾ മനുഷ്യസ്വഭാവം അദൃശ്യമായില്ല. ആ കാലത്തെ മനുഷ്യരുടെ ദൃഷ്ടിയിൽ ഒരു സാധാരണ മനുഷ്യൻ എന്നപോലെ മാത്രമെ താൻ കാണപ്പെട്ടിരുന്നുള്ളു. എങ്കിലും താൻ ദൈവമാണെന്നു തന്റെ ശിഷ്യന്മാർ അറിഞ്ഞിരുന്നു. കാഴ്ചയിൽ താൻ മനുഷ്യനായിരുന്നു എങ്കിൽ അവിടെ സന്നിദ്ധനായിരുന്നതു ദൈവമാണെന്നു അവർ ധരിച്ചിരുന്നു.

ഇപ്രകാരം തന്നെ വിശുദ്ധ കുർബ്ബാനയിൽ ശുദ്ധീകരണശേഷം നാം കാണുന്നതു ദൃഷ്ടിയിൽ അപ്പവും വീഞ്ഞുമാകുന്നു എങ്കിലും കർത്താവിന്റെ ശരീരവും രക്തവും വേർതിരിക്കപ്പെടുവാൻ പാടില്ലാത്തപ്രകാരം അവിടെ ഉണ്ടു. കർത്താവിന്റെ ദൈവത്വം നമ്മുടെ നഗ്നകണ്ണാൽ കാണാൻ പാടില്ലാതെയിരുന്നതുപോലെ കുർബ്ബാനയിൽ തന്റെ വിലയേറിയ ശരീരവും രക്തവും നമ്മുടെ നഗ്നകണ്ണുകൊണ്ടു നോക്കുമ്പോൾ കാണുന്നില്ലന്നെയുള്ളു. താൻ ദൈവമാണെന്നുള്ളതു എത്രത്തോളം വാസ്തവമായിരുന്നുവൊ അത്രത്തോളം തന്നെ കുർബ്ബാന ശരീരരക്തമാണെന്നുള്ളതും വാസ്തവമാണു.

അവിശ്വാസിയായിരുന്ന യെഹൂദനു കർത്താവു ഒരു സാധാരണ മനുഷ്യനേക്കാൾ വിശേഷമുള്ളവനല്ലായിരുന്നു. അതുപോലെ അവിശ്വാസിയായ ക്രിസ്ത്യാനി നോക്കുമ്പോൾ കുർബ്ബാനയിൽ അപ്പവും വീഞ്ഞും അല്ലാതെ മറ്റൊന്നും കാണുകയില്ല. കർത്താവു ദൈവമാണെന്നുള്ള സത്യം വിശ്വസിക്കാത്ത യെഹൂദന്മാർ ശിക്ഷിക്കപ്പെട്ടു. അതുപോലെ കർത്താവിന്റെ ശരീരരക്തങ്ങളെ വേർതിരിച്ചറിയാതെ കുർബ്ബാന കൈക്കൊള്ളുന്ന ക്രിസ്ത്യാനി ശിക്ഷാവിധിയെ ഭക്ഷിക്കയും കുടിക്കയും ചെയ്യുന്നു.

